THE
CHURCH WEEKLY

Vol. VIII. | SUNDAY 6th JUNE 1954 | PRICE 2 ANNAS PER COPY | NO. 22

# ESSENTIALS AND NON ESSENTIALS

(Father Laurence S. Jackson, M. A., L. Th., H. C. F.)

II

The older people will come back to India and some of their sons and daughters, but a number will stay on as Malayan citizens. The son of one of our members asked me "What is the Syrian Church"? I know nothing about it. I am bored by the services which I sometimes attend, for I hardly know a word of what is being said". I know that some of our church people welcomed the English Qurbana.

Do our people here in India know the conditions under which the children of Malayalees are living in Singapore and Malaya? Dr. Joseph's words are pertinent.

At present the people out there are alive and responsive. I am hoping that two churches will soon arise, for there is no doubt but that our community suffers from the inconvenience of using churches belonging to other religious persuasions. It is not that they are unwillingly offered but times are not always easy to adjust. But even if we have churches in Singapore and Kuala Lumpur, can we maintain a building in Klang or Kluang or Banting, where the members of Orthodox community can be counted on one hand?

That is why I say that a Mission priest in Malaya or extra-Travancore should be able to carry with him the necessities for public worship such as wine and wafers, and that there should be stened' offices so rhat he can gather the ones and twos together and bestow upon the children of the church those things which are necessary as food for the way.

But we must never forget that our community, being what it is, outside Travancore and Cochin, must always depend upon the loving-kindness of other Christian bodies and therefore we must never speak ill of "the brethren who are not of our fold". Miss Sarah Chacko of whom we are all so proud did not receive the ministrations of our Church when she passed to her reward.......Nor, was one of the faithful who died in Singapore only last month committed to the ground with the rites of our church. Instead the Church of England priest in whose church our Holy Qurbanas are performed when our priest visits the city said, the burial service of Ecclesia Anglicana.

Even in my own case I can give two instances of the kindness of Christians who are not of this fold. In the Mar Thoma Church of Saint Thomas the Apostle, Kluang and Klang Kivang, I celebrated the Holy Mysteries and the church was gladly given for my use by its people. They attended en-masse to do honour to their visitor and of the actual number present only five were members of our church, but they all saluted the hand of the priest. At Klang next to the jungle where I actually went out to bless a house in the 'terrorist' area; I was given the use of the Protestant Chinese meeting-house and even here most of the people present were reformed Syrians.

Then in Singapore, the Arch-deacon who told me he had a great affection for the Syrian people, placed the Cathedral Church of S. Andrew at my disposal for a Saturday evening service when over sixty of us sang *Basmalka* and in addition I was given the use of a large church for the Sunday Qurbana and a school chapel for week day masses. And of course as I have written before when I was last in England in 1951 Ecclesia Anglicana helped me in every way possible.

Therefore we must not be arrogant and superior but by word, deed and example commend our faith to others. Then indeed shall we help to spread the Gospel of truth in this sad world which is torn by indifference and unbelief.

# 19 ശതാബ്ദം പഴക്കമുള്ള സുറിയാനിസഭ

## കഴിവുള്ളിടത്തോളം ഇന്ത്യൻസഭ സ്വതന്ത്രമായിരിക്കണം

എല്ലാവർക്കും പരിപൂർണ്ണ മതസ്വാതന്ത്ര്യം അനുവദിക്കുക എന്ന പ്രമാണം ഇന്ത്യാഗവർമ്മെൻറു് പ്രത്യക്ഷരം പാലിക്കുന്നതാണെന്നു് ഇന്ത്യൻ പ്രധാനമന്ത്രി ശ്രീ. ജവഹർലാൽ നെഹ്റു സ്വീഡനിലെപ്രീമേററും(Uppasala) അപ്പസാലായുടെ ആർച്ചുബിഷപ്പുമായ മോസ്റ്റ്, റവ. ഇൻജ്വ ബ്രില്ലിയത്തിനു് അയച്ച ഒരു കത്തിൽ ഉറപ്പു നൽകിയിരിക്കുന്നു. ഈ വിഷയത്തിൽ ഇന്ത്യാഗവർമ്മെൻറിൻെറ നയമെന്താണെന്നു വ്യക്തമാക്കിക്കൊണ്ടു് ആരംഭിക്കുന്ന പ്രസ്തുത സന്ദേശത്തിൽ ഇപ്രകാരം പറയുന്നു:—

വിദേശരാജ്യങ്ങളിൽ നിന്നു് ഇൻഡ്യയിൽ വരുന്ന മിഷ്യനറിമാരെ സംബന്ധിച്ചുള്ള ഇന്ത്യാഗവർമ്മെൻറിൻെറ നിലപാടിനേക്കുറിച്ചു വളരെയധികം തെററിദ്ധാരണകളുള്ളതായി തോന്നുന്നു. പൂർണ്ണമതസ്വാതന്ത്ര്യം എന്ന ഞങ്ങളുടെ നയത്തിനു് യാതൊരു മാററവുമുണ്ടായിട്ടില്ല. എല്ലാ മതങ്ങൾക്കും ഇവിടെ തുല്യവും പൂർണ്ണവുമായ സ്വാതന്ത്ര്യമുണ്ടു്. വിദേശമിഷ്യനറിമാരേ സംബന്ധിച്ചുള്ള മതപരമായ പ്രശ്നങ്ങളല്ല, പ്രത്യുത രാഷ്ട്രീയമായ ചില പ്രശ്നങ്ങളാണു് ഞങ്ങളുടെ ശ്രദ്ധയിൽപ്പെട്ടതു്. യഥാർത്ഥത്തിൽ ഇന്ത്യയുടെ ഉത്തരപൂർവ്വ അതിർത്തിപ്രദേശങ്ങളിൽ പ്രവർത്തിക്കുന്ന ചില മിഷ്യനറിമാർ രാഷ്ട്രീയമായ പ്രവർത്തനങ്ങളിൽ ഏർപ്പെട്ടുവെന്നു മാത്രമല്ല, ഇന്ത്യാഗവർമ്മെൻറിനെതിരായി ചില വിരുദ്ധപ്രസ്ഥാനങ്ങൾ സമാരംഭിക്കുന്നതിനു അതിർത്തിദേശവാസികളെ പ്രോത്സാഹിപ്പിക്കുക കൂടി ചെയ്തുവെന്നാണു് അറിയാനിടയായതു്. ഇതു് ഭാഗികമായി ബ്രിട്ടീഷ് ഭരണകാലത്തെ സമ്പ്രദായമാണെന്നു് പറയേണ്ടിയിരിക്കുന്നു. പക്ഷേ ബ്രിട്ടീഷ് ഭരണമവസാനിച്ചിട്ടും ആ സമ്പ്രദായം തുടർന്നുപോരികയാണു്. വിവിധ സംഭവവികാസങ്ങൾ നിമിത്തം അടുത്ത കാലത്തു ഞങ്ങളെ സംബന്ധിച്ചിടത്തോളം അതിർത്തിപ്രദേശങ്ങൾ പ്രാധാന്യമർഹിക്കുന്ന സ്ഥാനമായിട്ടാണു് തീർന്നിരിക്കുന്നതു്. ഞങ്ങളെ ദുർഘടസാഹചര്യങ്ങളിലേക്കു നയിക്കുന്നതും സംഭ്രമിപ്പിക്കുന്നതുമായ ഏതെങ്കിലും രാഷ്ട്രീയസംഭവവികാസങ്ങളെ അനുകൂലമായി വീക്ഷിക്കുവാൻ സാദ്ധ്യമല്ല. പ്രത്യേക പെർമിററോടുകൂടെ പ്രവേശനം അനുവദിക്കുന്ന ഒരു സ്ഥാനം വടക്കുകിഴക്കേ അതിർത്തിപ്രദേശത്തുണ്ടു്. ഈ പ്രദേശത്തുള്ള രണ്ടോ മൂന്നോ മിഷ്യനറിമാരുടെ പേരിലാണു് ചില നടപടികളെടുക്കുവാനിടയായിട്ടുള്ളതു്. അവർ അനാശാസ്യമായ ചില പ്രവർത്തനങ്ങളിലേർപ്പെട്ടുവെന്നാണു് ഞങ്ങളുടെ അറിവു്. ഇതുകൊണ്ടാണു് മിഷ്യനറിമാരുടെ പ്രവർത്തനങ്ങളെ സംബന്ധിച്ച പ്രശ്നം ഞങ്ങളുടെ പാർലമെൻറിൽ പരാമർശിക്കുവാനിടയായതു്.

ഞങ്ങളുടെ ശ്രദ്ധയിൽപ്പെട്ട മറെറാരു കാര്യം ഇൻഡ്യയ്ക്കും ഇൻഡ്യൻ സംസ്കാരത്തിനും വിപരീതമായി പ്രവർത്തിക്കുന്നതിൽ ചില വിദേശമിഷ്യനറിമാർക്കുള്ള ചായ്‌വാണു്. ഇതിനെ അതതുപ്രദേശങ്ങളിലെ ജനങ്ങളും സംഘടനകളും എതിർക്കുകയും ചിലപ്പോൾ സംഘട്ടനങ്ങൾക്കിടയാക്കുകയും ചെയ്തിട്ടുണ്ടു്. പ്രത്യേകിച്ചു് അതിർത്തിപ്രദേശങ്ങളിലും മദ്ധ്യപ്രദേശങ്ങളിലും ഇൻഡ്യയുടെ മററു ചിലഭാഗങ്ങളിലുമാണു് ഇങ്ങനെയുള്ള സംഭവങ്ങൾ കൂടുതലായുണ്ടായതു്. ഈ സാഹചര്യത്തിൽ പ്രസ്തുത പ്രദേശങ്ങളിലെ വിദേശ മിഷ്യനറിമാരുടെ പ്രവർത്തനങ്ങൾ അല്പംസൂക്ഷിക്കേണ്ടതായിവന്നു. കഴിവുള്ളിടത്തോളം ഇന്ത്യയിലെ ക്രൈസ്തവസഭ സ്വതന്ത്രമായിരിക്കണമെന്നുള്ളതാണു് വിദേശമിഷ്യനറിമാരുടെ കാര്യത്തിൽ പറയുവാനുള്ള വേറൊരു സംഗതി. വിദേശങ്ങളിൽനിന്നു സഹായികൾ വന്നുകൂടെന്നു് അതിനർത്ഥമില്ല. 1800 വർഷങ്ങളോ അതിൽ കൂടുതലോ പഴക്കമുള്ള സുറിയാനിസഭ ഇൻഡ്യയിലുണ്ടു്. മുന്നൂറിൽപ്പരം വർഷങ്ങളായി ഇന്ത്യയിൽ, വിശിഷ്യ ദക്ഷിണേന്ത്യയിൽ വർദ്ധിച്ചുകൊണ്ടിരിക്കുന്ന കത്തോലിക്കസഭയും നൂറോ നൂററമ്പതോ വർഷത്തെപഴക്കമുള്ള വിവിധ പ്രോട്ടസ്റ്റൻറുസഭകളും ഇന്ത്യയിൽ ഞങ്ങൾക്കുണ്ടു്. വൈദേശികമായ പിന്തുണയാൽ വളരെയധികം ആശ്രയിക്കേണ്ട ആവശ്യമില്ലാത്ത ദേശീയക്രൈസ്തവസഭ കെട്ടിപ്പെടുക്കുന്നതിനു്, മേൽപ്പറഞ്ഞ സുദീർഘവർഷങ്ങൾ ധാരാളംമതി.

മേലുദ്ധരിച്ച കാര്യങ്ങൾ നിമിത്തം ഒരിക്കലും പൂർണ്ണമായ സ്വാതന്ത്ര്യത്തെ പരിമിതപ്പെടുത്തുന്നതല്ല. ജീവകാരുണ്യപരമായും വിദ്യാഭ്യാസപരമായുമുള്ള പ്രവർത്തനങ്ങളെ എപ്പോഴും സ്വാഗതം ചെയ്യുന്നതാണു്. തനി സുവിശേഷ പ്രചരണവേലകളിൽ ഞങ്ങൾക്കു് അത്യാസക്തി ഉണ്ടായിരിക്കാനിടയില്ലെങ്കിലും അതിനു വിലങ്ങടിച്ചു നിൽക്കണമെന്നു ഞങ്ങൾക്കു് ആഗ്രഹമില്ല. എന്നാൽ ഇൻഡ്യൻ സംസ്കാരത്തെ അവഹേളിക്കത്തക്ക ഏതെങ്കിലും കാര്യത്തോടു സുവിശേഷപ്രചരണവേല ബന്ധപ്പെടുമ്പോൾ സംഘട്ടനങ്ങളും ദുർഘടങ്ങളുമുണ്ടാകുകയും അതു് ബഹുജനങ്ങൾക്കു് പ്രകോപനകാരണമായി ഭവിക്കുകയുംചെയ്യും. ലോകത്തുള്ള മററു പല രാജ്യങ്ങളിലുമുള്ളതുപോലെ ഇന്ത്യയിലും ദേശീയബോധം ഒരു സുപ്രധാനപ്രേരണാശക്തിയായിരിക്കുന്നതിനെ അങ്ങു് അഭിനന്ദിക്കാതിരിക്കുകയില്ലല്ലൊ.

ഇക്കാര്യംകൊണ്ടാണു് വിദേശമിഷ്യനറിമാരുടെ പ്രവൃത്തനങ്ങളും ഇൻഡ്യൻജനതയിൽ ഒരു നല്ല പങ്കിനുള്ളദേശീയ പ്രബുദ്ധതയും തമ്മിൽ ഉരസലുകളുണ്ടാകാതിരിക്കുന്നതിനു് ഞങ്ങൾ അല്പം കരുതലുള്ളവരായിരുന്നതു്. ഇതു് മതസ്വാതന്ത്ര്യത്തിനു യാതൊരു വിധത്തിലും ബാധകമായിരിക്കുകയില്ലെന്നാണു് എൻെറ വിശ്വാസം. വിദേശങ്ങളിൽ നിന്നു വരുന്ന ചില മിഷ്യണറിമാർ ഇന്ത്യൻജനത അനുകൂലിക്കാത്ത പ്രവൃത്തനഗതി കൈക്കൊള്ളുമ്പോൾ അതു് ഇവിടത്തെ ദേശീയമായ ആത്മാഭിമാനബോധത്തെ ക്ഷതപ്പെടുത്തുന്നതായി ഭവിക്കും. പിൻനിലക്കാരും അപരിഷ്കൃതരുമായ ക്രിസ്ത്യേതരരെ ക്രിസ്ത്യാനികളാക്കുന്നതിലേക്കു് അങ്ങനെയുള്ള പിന്നോക്ക രാജ്യങ്ങളിലേക്കു പോകുക എന്നതാണു് എല്ലാമിഷ്യണറിമാരുടെയും ഉദ്ദേശം. എന്നാൽ അഭിനവഭാരതത്തിൽ അതിനാവശ്യമില്ലെന്നുള്ളതു് പ്രകടമാണു്. സ്വാതന്ത്ര്യവും സമനിലയിലുള്ളതുമായ പെരുമാററങ്ങളെ പ്രോൽസാഹിപ്പിക്കണമെന്നുള്ളതാണു് ഞങ്ങളുടെ ആഗ്രഹം. എന്നാൽ അതിനു പ്രതിബന്ധമായി മേൽപ്പറഞ്ഞ ഉദ്ദേശം നിലകൊള്ളുന്നതായ ചില സന്ദർഭങ്ങൾ ഇപ്പോഴും ഉണ്ടാകുന്നുണ്ടു്.

അനേകതരത്തിലുള്ള വിദേശമിഷണറിമാർ ഇൻഡ്യയിലുണ്ടു്. അവർ വളരെപ്രശംസാർഹമായപ്രവൃത്തനങ്ങൾചെയ്യുന്നുണ്ടെന്നുള്ളതിനു സംശയമില്ല. അവരുടെ അങ്ങനെയുള്ള പ്രവ[illegible]ത്തനങ്ങൾക്കു് ഞങ്ങൾ വേലികെ[illegible]

യ്യമില്ല. വാസ്തവം പറഞ്ഞാൽ ഞങ്ങൾക്ക് അവയെ പ്രോത്സാഹിപ്പിക്കണമെന്നേ ആഗ്രഹമുള്ളു. പക്ഷേ ഇൻഡ്യയിലെ ഇന്നത്തെ പുതിയ സാഹചര്യങ്ങളോട് ഇണങ്ങിച്ചേരുവാൻ കഴിയാത്തവരും തങ്ങളുടെ പ്രവർത്തനങ്ങളിൽ വളരെയധികം വിജയിക്കുവാൻ സാധിക്കാത്തവരുമായ ഒട്ടേറെ മിഷ്യനറിമാർ ഇവരുടേ കൂട്ടത്തിലുണ്ടെന്നു പറയേണ്ടിയിരിക്കുന്നു.

ഇതേപ്പററി ഞാൻ തുറന്ന് എഴുതുകയാണ്. പൂർണ്ണ മതസ്വാതന്ത്ര്യം എന്ന പ്രമാണം അഖണ്ഡമായി പാലിക്കുകതന്നെ ചെയ്യുമെന്ന് ഉറപ്പു നൽകാൻ ഞാൻ ആഗ്രഹിക്കുന്നു. ഞങ്ങളുടെ ഭരണകാര്യ നിർവ്വഹണത്തിൽ ചിലപ്പോൾ വല്ല പിശകുകളുമുണ്ടായെന്നുവരാം. കുറഞ്ഞപക്ഷം വിസാകൊടുക്കുന്നകാര്യത്തിൽ വല്ല പ്രമാദവും പററിയെന്നു വരാവുന്നതാണ്. എന്നാൽ അങ്ങനെയുള്ള പിശകുകൾ കൂടാതെ കഴിയുക സാദ്ധ്യമാണോ എന്നു ഞാൻ സന്ദേഹിക്കുന്നു. പക്ഷേ ഏതെങ്കിലും കാര്യം ഞങ്ങളുടെ ശ്രദ്ധയിൽപ്പെട്ടത്തിയാൽ നിശ്ചയമായും ഞങ്ങൾ അതേപ്പററി ഗൗനിക്കുന്നതാണ്.

## ഇന്ത്യയിൽ ക്രിസ്തുമതപ്രചരണത്തിനു തടസ്സമില്ല.

ക്രിസ്തുമതമോ വേറെ ഏതെങ്കിലും മതമോ ഇന്തിയിൽ പ്രചരിപ്പിക്കുന്നതിനു യാതൊരു തടസ്സവുമില്ലെന്ന് ഉറപ്പു നൽകിക്കൊണ്ട് ഇന്ത്യൻ പ്രധാനമന്ത്രി ശ്രീ ജവഹർലാൽ നെഹ്റു ഇൻഡ്യാ—പാക്കിസ്ഥാൻ ക്രിസ്ത്യൻ കൗൺസിൽ പ്രിസിഡണ്ട് ബിഷപ്പ് മണ്ടലിന് എഴുതിയ ഒരു കത്തിൽ ഇപ്രകാരം പറയുന്നു.

ഇന്ത്യയിലെ ക്രിസ്തുമതമോ, ക്രൈസ്തവസഭകളോ ഇൻഡ്യയുടെ ഘടകങ്ങളാണെന്ന് നിങ്ങൾ എന്നോടു പറയേണ്ട ആവശ്യമില്ല. ഇൻഡ്യയിൽ ക്രിസ്തുമതാവലംബികളായി ഗണ്യമായ ഒരു പങ്ക് ആളുകൾ ഉണ്ടെന്നുമാത്രമല്ല ക്രിസ്തുമാർഗ്ഗത്തെ-മററുള്ളവർ ബഹുമാനിക്കുകയും ചെയ്യുന്നുണ്ട്. ക്രിസ്തുമതം ഒരു വിദേശമതമായി കരുതുകയെന്നോ, അതിനെതിരായി ഒരു വർഗ്ഗവിവേചനനില കൈക്കൊള്ളുകയെന്നോ ഉള്ള പ്രശ്നമേ ഇവിടെയില്ല. വിദേശാധികാരം ഇൻഡ്യയിൽ നിലവിരുന്നകാലത്ത് ചില ക്രൈസ്തവസഭകൾ വിദേശാധികാരത്തിനു കൂട്ടുനിന്നുകൊണ്ടു പ്രവർത്തിച്ചിരുന്നുവെന്നുള്ളതു് വാസ്തവമാണ്. തന്നിമിത്തം ജനതാമദ്ധ്യത്തിൽ അങ്ങനെയുള്ള സഭകളുടെ നേരെ ചില പ്രത്യാഘാതങ്ങൾ ഉണ്ടായിട്ടുമുണ്ട്.

ക്രിസ്തുമതമോ മറെറതെങ്കിലും മതമോ ഇന്ത്യയിൽ ഏതെങ്കിലും വിധത്തിൽ പ്രചരിപ്പിക്കുന്നതിന് യാതൊരു തടസ്സവും ഉണ്ടായിരിക്കുന്നതല്ല.

ക്രിസ്തുമതത്തെ സംബന്ധിച്ച അഭിപ്രായമനുസരിച്ചല്ല ഇന്ത്യയിൽ വരുന്ന വിദേശികളെക്കുറിച്ചുള്ള അഭിപ്രായം വച്ചുകൊണ്ടാണ് ഇന്ത്യയിലെ വിദേശ മിഷ്യനറിമാരുടെ പ്രശ്നം ഞങ്ങൾ പരിഗണിക്കുന്നതു്. വിദേശികൾക്ക് പാസ്സ്പോർട്ടു് ഉണ്ടായിരിക്കുകയും വിസാ വാങ്ങുകയും ചെയ്യേണ്ടതാവശ്യമാണെന്നുള്ള വസ്തുത നിങ്ങൾക്ക് അറിയാമല്ലോ. പല കാരണങ്ങളാൽ വിദേശികളുടെ പ്രവേശനം നിയന്ത്രിക്കപ്പെട്ടിരിക്കുകയാണ്. വിദേശികളുടെ ഏതെങ്കിലും അനിയന്ത്രിതമായ പ്രവേശനം ഭാവിയിൽ പല ശല്യങ്ങളുണ്ടാകുന്ന രാഷ്ട്രീയ പ്രശ്നങ്ങളുളവാക്കുന്നതാണ്. അതുകൊണ്ട് മതപരമായ കാര്യംകൊണ്ടല്ല രാഷ്ട്രീയവും സാമൂഹികവുമായ കാര്യങ്ങൾവച്ചുകൊണ്ടാണ് ഈ പ്രശ്നം വീക്ഷിക്കപ്പെടുന്നതു്. ഇൻഡ്യയിലെ ക്രിസ്തുമാർഗ്ഗത്തിന് വിദേശികളുമായുള്ള വേഴ്ചമൂലം ചില വിഷമതകൾ നേരിടുന്നുണ്ടായിരിക്കാം. യഥാർത്ഥത്തിൽ ഇൻഡ്യയിലെ ക്രിസ്ത്യൻ മിഷ്യനറിമാരുടെ എണ്ണം വളരെ വർദ്ധിച്ചിട്ടുണ്ട്. ഇന്ത്യ സ്വാതന്ത്ര്യമായതിനു ശേഷം വാസ്തവത്തിൽ അവരുടെ സംഖ്യ ഏകദേശം ഇരട്ടിയായിത്തീരുകയാണു ചെയ്തിട്ടുള്ളതു്. അതുകൊണ്ടുതന്നെ ഇതു സംബന്ധിച്ചുള്ള ഗവർമ്മെൻറിൻെറ തുറന്ന നയം വ്യക്തമാകുന്നതാണ്.

ഏതാനും മിഷ്യനറിമാരുടെ ആക്ഷേപാർഹമായ പ്രവർത്തനങ്ങളെക്കുറിച്ച് വിമർശിക്കുമ്പോൾ അവരെക്കുറിച്ചുമാത്രമേ പരാമർശിക്കുന്നുള്ളുവെന്നും ക്രിസ്തുമതത്തെയോ മിഷ്യനറിമാരേയോ സമൂലം അതു സ്പർശിക്കുന്നില്ലെന്നും മനസ്സിലാക്കേണ്ടതാണ്. ഏതാനും വ്യക്തികൾ ചില സന്ദർഭങ്ങളിൽ അനാശാസ്യമായി പെരുമാറുകയും തന്മൂലം ചില വിഷമതകൾ ഉണ്ടാകുകയും ചെയ്തിട്ടുണ്ടെന്നുള്ളതിന് എനിക്കു സംശയമൊന്നുമില്ല. പ്രത്യേകിച്ച് അതിർത്തിപ്രദേശങ്ങളിൽ അങ്ങനെയുള്ള അനുചിതമായ നടപടികളിൽ ചിലർ ഏർപ്പെട്ടിട്ടുള്ളതായറിയാം. ഇങ്ങനെയുള്ള പ്രയാസങ്ങൾ ഇന്ത്യയുടെ സ്വാതന്ത്ര്യത്തിനു മുമ്പുതന്നെ നിലവിലിരുന്നതാണ്. വാസ്തവത്തിൽ അന്നു ഭരിച്ചിരുന്ന ബ്രിട്ടീഷ് ഗവർമ്മെൻറുപോലും ചില നടപടികൾ എടുക്കേണ്ടതായി വന്നിട്ടുണ്ട്.

# സമാധാനം ഉണ്ടാക്കുന്നവർ ഭാഗ്യവാന്മാർ

(സി. മാത്യു തെങ്ങും മഠം)

നമ്മുടെ കർത്താവിന്റെ പരസ്യശുശ്രൂഷാകാലത്തു് ഒരിക്കൽ പുരുഷാരത്തിന്റെ ബാഹുല്യവും തിരക്കും കാരണം അല്പം വിശ്രമിക്കുന്നതിനു താൻ ഒരു മലമേൽ കയറി. ശിഷ്യന്മാർ തന്നെ സമീപിച്ചു. അപ്പോൾ എങ്ങനെയുള്ളവരാണു് ഭാഗ്യവാന്മാർ എന്നു് അവർക്കു ഉപദേശിച്ചുകൊടുത്തുകൊണ്ടു് തന്റെ ഗിരിപ്രഭാഷണം ആരംഭിച്ചിരിക്കുന്നതായി നാം തിരുവചനത്തിൽനിന്നു വായിക്കുന്നു. അവിടെയാണു് ഭാഗ്യവാന്മാരുടെ ഒരു ലക്ഷണം അവർ സമാധാനം ഉണ്ടാക്കുന്നവർ ആയിരിക്കും എന്നു കർത്താവു അരുളിച്ചെയ്തിരിക്കുന്നതു്. മാത്രമല്ല, അവർ ദൈവപുത്രന്മാർ എന്നു വിളിക്കപ്പെടുമെന്നും താൻ കല്പിച്ചിരിക്കുന്നു. (മത്താ. 5:9) വി: മത്തായിയുടെ സുവിശേഷം 5-ാം അദ്ധ്യായം 3 മുതൽ 11 വരെയുള്ള വാക്യങ്ങൾ പരിശോധിച്ചാൽ കാണാവുന്ന ഒരു വാസ്തവം ഒരുവന്റെ ഭാഗ്യാവസ്ഥ അടിസ്ഥാനപ്പെട്ടിരിക്കുന്നതു് അവന്റെ മനസ്സിന്റെ സ്ഥിതിയിൽ ആണെന്നുള്ളതാണു്. സമാധാനം എന്നു പറയുന്നതു് യുദ്ധം, കലഹം, പിണക്കം ശാഠ്യം, ദ്വന്ദ്വപക്ഷം, ഭിന്നത മുതലായ ഇടർച്ചകൾ ഇല്ലാത്ത ഒരു അവസ്ഥയെ ആകുന്നു. ഒരുവന്റെ കുറവുകളെപ്പററി ബോധവും ദുഃഖവും ഉണ്ടായിരിക്കുക, സൗമ്യത, നീതിക്കു വിശന്നു ദാഹിക്കുക, കരുണ, ഹൃദയശുദ്ധി മുതലായ സൽഗുണങ്ങൾ അവന്റെ മനസ്സിനോടു ചേർന്നുള്ള വിശേഷണങ്ങൾ തന്നെ ആണല്ലൊ?

സ്വതേ തന്നെ നാം അനുസരണംകെട്ടവരും കോപത്തിന്റെ മക്കളുമാകുന്നു. ആദ്യമാതാപിതാക്കളിൽ കടന്നുകൂടിയ പാപം മനുഷ്യവർഗ്ഗത്തെ മുഴുവനും അനുസരണംകെട്ടവരും കോപത്തിന്റെ മക്കളും ആക്കിത്തീർത്തു. നമുക്കു ദൈവത്തോടും തമ്മിൽ തമ്മിലും യുദ്ധം ഉണ്ടു്. നമ്മുടെ സ്വഭാവം ദൈവത്തോടും സമാധാനമായിരിക്കുന്നില്ല. അതുകൊണ്ടു മനുഷ്യർ തമ്മിലും സമാധാനമില്ലാതെയിരിക്കുന്നു. ആത്മാവിന്റെ ഫലങ്ങളായ സ്നേഹം, സന്തോഷം, സമാധാനം, ദീർഘക്ഷമ, ദയ പരോപകാരം, വിശ്വസ്തത, സൗമ്യത, ഇന്ദ്രിയജയം, ഇവകളാണു് നമ്മിൽ ഉണ്ടായിരിക്കണമെന്നു ദൈവം ആഗ്രഹിക്കുന്നതു്. അവകളാണു് നമുക്കു് ഇല്ലാതെയിരിക്കുന്നതു്. നമ്മെ ദൈവത്തോടു അനുരൂപപ്പെടുത്തി ഈ ആത്മാവിന്റെ ഫലങ്ങൾ നമ്മിൽ ഉളവാക്കുന്നതിനാണു്, കർത്തവായ യേശുക്രിസ്തു ലോകത്തിൽ അവതരിച്ചതു്. തിരുവചനം ഈ വാസ്തവത്തെ ഉൽഘോഷിക്കയും എക്കാലത്തുമുള്ള വിശ്വാസികളുടെ അനുഭവങ്ങൾ അതിനു സാക്ഷ്യം വഹിക്കുകയും ചെയ്തിരിക്കുന്നു.

യേശുവിന്റെ ജനനത്തിങ്കൽ ദൂതന്മാർ ആട്ടിടയരോടു പറഞ്ഞതു "ഭൂമിയിൽ ദൈവപ്രസാദമുള്ള മനുഷ്യർക്കു സമാധാനം" എന്നാണു്. വി: പൗലൂസു പറയുമ്പോൾ "വിശ്വാസത്താൽ നീതികരിക്കപ്പെട്ടിട്ടു നമ്മുടെ കർത്തവായ യേശുക്രിസ്തുമൂലം നമുക്കു ദൈവത്തോടു സമാധനം ഉണ്ടു്" എന്നാണു്. താൻ കൊലോസ്സ്യർക്കു എഴുതുമ്പോൾ (1-20) "യേശു ക്രൂശിൽ ചൊരിഞ്ഞ രക്തം കൊണ്ടു അവൻ മുഖാന്തരം സമാധാനം ഉണ്ടാക്കി....സകലത്തേയും അവനെക്കൊണ്ടു് തന്നോടു നിരപ്പിനു പിതാവിനു പ്രസാദം തോന്നി" എന്നു രേഖപ്പെടുത്തിയിരിക്കുന്നു. എബ്രായ ലേഖനകർത്താവു എബ്രായ ക്രിസ്ത്യാനികൾക്കു് എഴുതുമ്പോൾ ഇങ്ങനെ പറഞ്ഞിരിക്കുന്നു. "നിത്യ നിയമത്തിന്റെ രക്തത്താൽ ആടുകളുടെ വലിയ ഇടയനായ നമ്മുടെ കർത്താവായ യേശുവിനെ മരിച്ചവരുടെ ഇടയിൽനിന്നു മടക്കിവരുത്തിയ സമാധാനത്തിന്റെ ദൈവം നിങ്ങളെ അവന്റെ ഇഷ്ടം ചെയ്യുവാൻ തക്കവണ്ണം എല്ലാ നന്മയിലും യഥാസ്ഥാനപ്പെടുത്തി തനിക്കു പ്രസാദമുള്ളതു് യേശുക്രിസ്തു മുഖാന്തരം നമ്മിൽ നിവർത്തിക്കുമാറാകട്ടെ, എബ്രാ 13. എല്ലാ നന്മയിലും നാം യഥാസ്ഥാനപ്പെടണമെന്നിരുന്നാൽ യേശുക്രിസ്തു നമ്മുടെ പാപങ്ങൾക്കുവേണ്ടി ചൊരിഞ്ഞ തന്റെ വിലയേറിയ രക്തത്തിലുള്ള വിശ്വാസത്താൽ നാം ഒന്നായി ദൈവത്തോടു നിരപ്പാകേണ്ടിയിരിക്കുന്നു. അപ്പോൾ നാം ദൈവസ്വഭാവത്തിനു അംശികളായിത്തീരും. വി: പത്രോസ് തന്റെ ലേഖനത്തിൽ പറയുന്നതു്. "ഇവയാൽ നിങ്ങൾ ലോകത്തിന്റെ മോഹത്താലുള്ള നാശം വിട്ടൊഴിഞ്ഞിട്ടു ദിവ്യ സ്വഭാവത്തിനു കൂട്ടാളികളായിത്തീരുവാൻ ഇടവരുന്നു" (2 പത്രോ. 1:4) എന്നാണു്. അപ്പോസ്തലൻ വീണ്ടും അതേ ലേഖനത്തിൽ തുടർന്നു് എഴുതിയിരിക്കുന്നതു് ഇപ്രകാരമാണു്. "അതു നിമിത്തം തന്നെ സകല ഉത്സാഹവും കഴിച്ചു. നിങ്ങളുടെ വിശ്വാസത്തോടു വീര്യവും വീര്യത്തോടു പരിജ്ഞാനവും പരിജ്ഞാനത്തോടു ഇന്ദ്രിയജയവും ഇന്ദ്രിയജയത്തോടു സ്ഥിരതയും സ്ഥിരതയോടു ഭക്തിയും ഭക്തിയോടു സഹോദരപ്രീതിയും സഹോദരപ്രീതിയോടു സ്നേഹവും കൂട്ടിക്കൊൾവിൻ" ചുരുക്കത്തിൽ പറഞ്ഞാൽ സ്നേഹം നമ്മെ പൂർണ്ണമായി ഭരിക്കാതെയിരുന്നാൽ നന്മയിൽ യഥാസ്ഥാനപ്പെടുന്നതിനു നമുക്കു സാദ്ധ്യമല്ല.

സമാധാനത്തിന്റെ പ്രഭുവായ യേശുക്രിസ്തുവിനെ പിൻപററിയവർക്കല്ലാതെ യഥാർത്ഥ സമാധാനം അനുഭവിക്കുന്നതിനോ, മററുള്ളവരിലേക്കു ആയതു പകർന്നു കൊടുക്കുന്നതിനൊ കഴിയുകയില്ല. അടിമവ്യാപാരം ഇല്ലാതെയിരിക്കുന്നതിനു സമരം ചെയ്ത വിൽബർഫോഴ്സ് യേശുവിനെ പിൻപററിയവനായിരുന്നു. വർഗ്ഗവിവേചനത്തിനു എതിരായി സമരം ചെയ്തു ജീവിനെ വെടിയേണ്ടിവന്ന പ്രസിഡണ്ടു് ലിങ്കനും ക്രിസ്തുവിനെ പിൻപററിയവനായിരുന്നു. ഇങ്ങനെ എത്ര എത്ര ഉദാഹരണങ്ങൾ ചരിത്രത്തിൽ ശേഷിക്കുന്നു. പ്രസിദ്ധ ആഫ്റിക്കൻ മിഷ്യനറിയായ ലിവിംഗ്സ്റ്റൺ സി. എഫ്. ആൻഡ്റൂസ് ഇവരൊക്കെ തങ്ങളുടെ ആയുസ്സിനെ ചെലവഴിച്ചതു് മറെറാന്നുകൊണ്ടുമായിരുന്നില്ല. ലോകം അറിയപ്പെടാത്ത എത്രപേർ സമാധാനത്തിന്റെ ദാസന്മാരായി കടന്നുപോയിട്ടുണ്ടു്. അറിയപ്പെടാത്ത എത്രപേർ ഇപ്പോൾ നമ്മുടെ ചുററും സമാധാനത്തിന്റെ ശുശ്രൂഷക്കാരായി പ്രവർത്തിച്ചുവരുന്നുണ്ടു്. ഈ ആററം ശക്തിയുടെ യുഗത്തിൽ ലോകം നശിക്കാതെ നിൽക്കുന്നതു് ഇവർ മുഖാന്തരമാണു്. നിങ്ങളും ഞാനും അതിൽ ഉൾപ്പെട്ടുമോ? യേശുക്രിസ്തുവിനെ ഒരുവൻ രക്ഷിതാവായി സ്വീകരിക്കുമ്പോൾ—വീണ്ടും ജനനത്തിന്റെ അനുഭവത്തിലേക്കു് ഒരുവൻ പ്രവേശിക്കുമ്പോൾ—അവന്റെ സ്വഭാവവും പ്രകൃതിയും മാറും. പിന്നെ അവൻ ഒരു പുതുസൃഷ്ടിയാണു്. അവന്റെ എല്ലാ പ്രവൃത്തിമണ്ഡലങ്ങളിലും അതു അവന്റെ ഭവനമോ, ഇടവകയോ, സഭയോ, ജോലിസ്ഥലമോ മററു എവിടെയെങ്കിലുമോ ആകട്ടെ അവൻ അവിടെ സമാധാനത്തിന്റെ പ്രവാചകനൊ ദൂതനോ ദാസനോ ആയിരിക്കും. സമാധാനത്തിന്റെ

പ്രഭുവായ യേശുക്രിസ്തുവിന്റെ ആത്മാവിനെ ധരിച്ചിരിക്കുന്നതുകൊണ്ടാണു് അവൻ അപ്രകാരം ആയിത്തീർന്നിരിക്കുന്നതു്.

നമ്മുടെ കർത്താവിന്റെ യാഗത്തെ സൂചിപ്പിക്കുന്ന പ്രവാചകസങ്കീർത്തനങ്ങളിൽ ഒന്നായ 22—ാം സങ്കീർത്തനത്തിൽ 'എന്റെ ദൈവമേ, എന്റെ ദൈവമേ, എന്നെ കൈവിട്ടതെന്തു്' എന്നു താൻ ഉച്ചരിച്ചതിന്റെ ശേഷം 'ഞാനോ മനുഷ്യനല്ല, ഒരു കൃമിയത്രേ' എന്നു പറയുന്നതിനു ഇടയാകത്തക്കവണ്ണം താൻ, തന്നെത്തന്നെ താഴ്ത്തിയതായി നാം വായിക്കുന്നു. യേശുക്രിസ്തുവിനു ഹൃദയകവാടം തുറന്നുകൊടുത്തു എല്ലാ മുറികളിലും അവനെ പ്രവേശിപ്പിക്കുന്ന ഒരുവനല്ലാതെ ഈ താഴ്മയുടെയും വിനയത്തിന്റെയും മനോഭാവം ഉണ്ടാകുകയില്ല. രണ്ടു് ആളുകൾ അല്ലെങ്കിൽ രണ്ടു ഭിന്നകക്ഷികൾ ഇല്ലാതെ ഒരു കലഹം ഉണ്ടാകയില്ലെന്നു് ഒരു ക്രിസ്തുവിശ്വാസിക്കു നിശ്ചയമാണു്. എപ്പോഴെങ്കിലും അവനിലോ അപരനിലോ ആ പഴയ സ്വഭാവം ഉയർന്നുവരുന്നതായി അവൻ കാണുമ്പോൾ ക്രൂശിൽ ഉടയപ്പെടുവാൻ അവൻ തന്നെത്തന്നെ സന്നദ്ധമാക്കുകയും ഉടയപ്പെടുകയും ചെയ്യുന്നു. അതാണു് ഒരു വിശ്വാസിയുടെ വിജയരഹസ്യം. അവൻ പക്ഷങ്ങൾ ഉണ്ടാക്കുകയോ ഭിന്നതയ്ക്കു കാരണമാക്കുകയോ ചെയ്യുകയില്ല. ഭിന്നതകൾ ഉണ്ടായിട്ടുണ്ടെങ്കിൽ അവ ഇല്ലാതാക്കുന്നതിനു് അവൻ ആത്മാർത്ഥമായി ശ്രമിക്കുന്നതായിരിക്കും. സത്യവിശ്വാസത്തിന്റെ പേരിലായാലും അവന്റെ അളവുകോൽ യേശുക്രിസ്തുവിന്റെ പ്രമാണങ്ങൾ തന്നെയായിരിക്കും. സമാധാനത്തിനുള്ള ആ പ്രമാണങ്ങൾ കെട്ടിപ്പടുത്തിരിക്കുന്നതു കാൽവറി ക്രൂശിൽ വച്ചു താൻ അരുളിച്ചെയ്ത ഒരു മൊഴിയിന്മേലാണു്. അതായതു് 'പിതാവേ ഇവർ ചെയ്യുന്നതു് ഇന്നതെന്നു് അറിയായ്കകൊണ്ടു് ഇവരോടു ക്ഷമിക്കേണമേ' എന്നുള്ളതു തന്നെ. ഒരു വിശ്വാസിക്കു തന്റെ പ്രതിയോഗിയോടോ ഭിന്നാഭിപ്രായക്കാരോടോ യേശുക്രിസ്തുവിന്റെ ഈ മനോഭാവം കാണിപ്പാൻ കഴിയുന്നില്ലെങ്കിൽ അവന്റെ വിശ്വാസനു എന്തോ തകരാറുണ്ടെന്നുള്ളതു നിശ്ചയമാണു്. കാരണം യേശുക്രിസ്തുവിന്റെ ആത്മാവു് അവനെ പൂർണ്ണമായി ഭരിച്ചിരുന്നെങ്കിൽ ആ മനോഭാവം അവനും ഉണ്ടാകുമായിരുന്നു.

"ഇടർച്ച വരുന്നതു് അവശ്യം തന്നെ എങ്കിലും ഇടർച്ച വരുത്തുന്ന മനുഷ്യനു അയ്യോ കഷ്ടം" എന്നു നമ്മുടെ കർത്താവു് അരുളിച്ചെയ്തിരിക്കുന്നതായി നാം വായിക്കുന്നു. ഭിന്നത കർത്താവു് ആഗ്രഹിക്കുന്നു എന്നു വരികയില്ലല്ലോ. കർത്താവു തന്റെ രാജ്യം പൂർണ്ണതപ്പെടുത്തി യഥാസ്ഥാനപ്പെടുത്തുന്നതുവരെ സാത്താൻ ലോകത്തിൽ പ്രവർത്തിച്ചുകൊണ്ടിരിക്കും. അവനു പ്രത്യേകിച്ചു കാര്യമുള്ളതു വിശ്വാസികളോടും വിശ്വാസികളുടെ കൂട്ടത്തോടുമാകുന്നു. ആത്മാവിന്റെ ഫലങ്ങൾ എവിടെയെല്ലാം ശക്തിപ്പെട്ടുകൊണ്ടിരിക്കുന്നുവോ അവിടെയെല്ലാം ശണ്ഠയുടെയും കലഹത്തിന്റെയും വിത്തു അവൻ വിതയ്ക്കും. അതിനു അവൻ മുഖാന്തരങ്ങൾ ആക്കുന്നതു് പലപ്പോഴും വ്യക്തികളെ ആകുന്നു. അവരുടെ ബലഹീനതകൾ എന്തെന്നറിഞ്ഞു അതിൽ കൂടെയാണു് അവൻ വേല ആരംഭിക്കുന്നതു്. സഭാശുശ്രൂഷകർ പോലും ഭിന്നതയ്ക്കു കാരണക്കാരായിത്തീരുന്നതു് ആശ്ചര്യമാണു്. അവരുടെ ഹൃദയകവാടം തുറന്നു എല്ലാ മുറികളിലും കർത്താവിനു പ്രവേശനം കൊടുത്തിട്ടില്ലെന്നുള്ളതാണു് അതിന്റെ കാരണം. ചിലർ ദുശ്ശാഠ്യക്കാരോ, ചിലർ സ്വന്തജ്ഞാനത്തിൽ അതിയായ മതിപ്പുള്ളവരോ, ചിലർ വിനയത്തിന്റെ ആത്മാവു ഇല്ലാത്തവരോ ആയിരിക്കാം. അവർ ശണ്ഠ, ദ്വന്ദ്വപക്ഷം, ഭിന്നത ഇവ ഉണ്ടാക്കുന്നവരായി തീരുന്നു. അവർ ദൈവമക്കൾ എന്നുള്ള പദവി നഷ്ടപ്പെടുത്തിയവരോ, ആ പദവിയിൽ ഒരിക്കലും പ്രവേശിച്ചിട്ടില്ലാത്തവരോ ആകുന്നു. അവരെപ്പററിയാണു് കർത്താവു പറയുന്നതു് "ഇടർച്ച വരുത്തുന്ന മനുഷ്യനു് അയ്യോ കഷ്ടം" എന്നു്. ദൈവത്തിന്റെ ക്രോധവും കോപവും അവർക്കായി കാത്തുനിൽക്കുന്നു.

സത്യവിശ്വാസത്തിനും നീതിക്കും ധാർമ്മികപ്രമാണങ്ങൾക്കും വേണ്ടി ഭിന്നത ഉണ്ടായാൽ പോലും പോരാടേണ്ടതല്ലയോ? എന്നു് ഒരു ചോദ്യം ന്യായമായി ഉത്ഭവിക്കുന്നു. പോരാടുക മാത്രമല്ല ധീരധീരം പോരാടുക തന്നെ വേണം. അതു് ഒരു സത്യക്രിസ്ത്യാനിയുടെ കർത്തവ്യമാണു്. അവന്റെ അവകാശമാണു്. പക്ഷേ ആ പോരാട്ടത്തിൽ യേശുക്രിസ്തുവിന്റെ ആത്മാവു് അവനെ പൂർണ്ണമായി ഭരിക്കാൻ സ്വയം അർപ്പണം ചെയ്തവനായിരിക്കണം. ദൈവപ്രമാണങ്ങളോടുള്ള അതിരററ താല്പര്യം പോലെ തന്നെ പ്രതിപക്ഷത്തോടും ഭിന്നാഭിപ്രായക്കാരോടും സ്നേഹവും ബഹുമാനവും ഉണ്ടായിരിക്കണം. സ്നേഹത്തിന്റെയും വിനയത്തിന്റെയും പ്രാർത്ഥനയുടെയും ആത്മാവില്ലാതെയുള്ള പ്രവർത്തനങ്ങൾ കൊണ്ടു നാം സത്യമായി വിശ്വസിക്കുന്നവ സ്ഥാപിക്കുകയോ മററുള്ളവരിൽ പകർത്തുകയോ ചെയ്യുവാൻ സാദ്ധ്യമല്ല. അല്ലാതുള്ള പ്രവർത്തനങ്ങൾ വിപരീതഫലങ്ങളെ ഉളവാക്കും. ക്ഷോഭത്താലോ നിർബന്ധത്താലോ ഒരു നന്മയും ഉളവായി വരുന്നില്ല. ചെറിയ കാര്യങ്ങളിൽ പോലും നിർബന്ധം പ്രയോജനപ്പെടുന്നില്ലെന്നു നമ്മുടെ അനുഭവം നമ്മോടു പറയുന്നുണ്ടു്. ദൈവം തന്നെ മനുഷ്യനോടു് ഇടപെടുന്നതു് എത്ര സൗമ്യമായിട്ടാണു്.

## വാരപഞ്ചാംഗം

| | ജൂൺ | ഇടവം |
|---|---|---|
| ഞായർ | 6 | 23 |
| തിങ്കൾ | 7 | 24 |
| ചൊവ്വാ | 8 | 25 |
| ബുധൻ | 9 | 26 |
| വ്യാഴം | 10 | 27 |
| വെള്ളി | 11 | 28 |
| ശനി | 12 | 29 |

**Thought for the Week**

The range of a christian's faithful activity is far greater through his prayer, that is the direction of his will surrendered as it is to God than through his conduct or direct influence.

Archbishop Temple.

THE CHURCH WEEKLY.

# സിറിയൻക്രിസ്ത്യൻ കോൺഗ്രസ്സിന്റെ കർത്തവ്യം

പുത്തൻകാവിൽ വച്ചു നടന്ന സിറിയൻ ക്രിസ്ത്യൻ കോൺഗ്രസ്സ് സമ്മേളനത്തെ സംബന്ധിച്ചു ചർച്ചുവീക്ക്‌ലി ഒരു മുഖപ്രസംഗം എഴുതിയിരുന്നു. കോൺഗ്രസ്സ് ഭാരവാഹികൾക്കു വളരെ അധികം അതൃപ്തിക്കുകാരണമായിത്തീർന്ന പ്രസ്തുതലേഖനത്തെ സംബന്ധിച്ചു ശ്രീ. പി. ഏ. ഉമ്മൻ ബി. ഏ. എം. എൽ. പത്രാധിപർക്കയച്ച കത്തു കഴിഞ്ഞ ലക്കത്തിൽ പ്രസിദ്ധപ്പെടുത്തിയിരുന്നു. ചർച്ചുവീക്ക്‌ലിയുടെ ലേഖനം കൊണ്ടു കോൺഗ്രസ്സിനെപ്പറ്റി വല്ല തെറ്റിദ്ധാരണകളും പ്രചരിക്കുവാനിടയായിട്ടുണ്ടെങ്കിൽ പ്രസ്തുത ലേഖനം അതു ദൂരീകരിച്ചിരിക്കുമെന്നു ഞങ്ങൾ വിശ്വസിക്കുന്നു. പുത്തൻകാവു സമ്മേളനത്തിൽ കോൺഗ്രസ്സ് സെക്രട്ടറിസ്ഥാനം വഹിച്ചിരുന്ന ദേഹത്തിൽ നിന്നു പോലും പ്രകടമായ ചില വിമർശനങ്ങൾ ഞങ്ങളുടെ ശ്രദ്ധയിൽപ്പെട്ടു. അവിടെ അവതരിപ്പിക്കപ്പെട്ട ചില പ്രമേയങ്ങളെപ്പറ്റിയും ഞങ്ങൾക്കറിയുവാനിടയായി. സമുദായാംഗങ്ങളുടെ ബോധമണ്ഡലത്തിൽ സിറിയൻക്രിസ്ത്യൻ കോൺഗ്രസ്സിനു മാന്യവും സജീവവുമായ ഒരു സ്ഥാനം ലഭിക്കണമെങ്കിൽ ഇനിയും വളരെയധികം പ്രയത്നിക്കുവാനുണ്ടെന്നും സമുദായത്തിന്റെ ഉത്സാഹത്തെയും ഭാവനകളെയും തട്ടിയുണർത്തുന്ന സംരംഭങ്ങളിൽ കോൺഗ്രസ്സ് പ്രവേശിക്കണമെന്നുമുള്ള ഒരു യാഥാർത്ഥ്യമാണ് സമ്മേളനത്തിൽ പ്രകടമായ വിമർശനങ്ങൾക്കടിസ്ഥാനമായതെന്നു തോന്നി. സംഹാരപരമായ വിമർശനങ്ങൾ സൃഷ്ടിപരമായ വിമർശനങ്ങളേക്കാൾ ക്ഷിപ്രസാദ്ധ്യവും, കർത്തവ്യഭാരം കുറഞ്ഞതുമായ ഒരു വ്യവസായമാണെന്ന് ഞങ്ങൾക്കറിയാം. എന്നാൽ അഭിമാനാർഹമായ പലതും സിറിയൻകോൺഗ്രസ്സിന്റെ നേട്ടങ്ങളായി ചൂണ്ടിക്കാണിക്കുവാനുണ്ടെന്ന് അവകാശപ്പെടാനുള്ള ഒരു സ്ഥിതി കോൺഗ്രസ്സിനു കൈവന്നിട്ടില്ലെന്നു സമ്മതിക്കേണ്ടിയിരിക്കുന്നു. അതിന് ഇപ്പോൾ ലഭിക്കുന്നതിൽ വളരെയധികം ത്യാഗപൂർവ്വമായ സേവനങ്ങൾ അംഗങ്ങളിൽ നിന്നു ലഭിക്കണം. സിറിയൻ കോൺഗ്രസ്സിനു മറ്റു സമുദായസംഘടനകളെപ്പോലെതന്നെ രാഷ്ട്രീയമായ പരിപാടിയില്ലായിരിക്കാം. എന്നാൽ രാഷ്ട്രീയമായ പല പ്രശ്നങ്ങൾക്കു സുധീരവും വിവേകപൂർവ്വവുമായ ഒരു നേതൃത്വം ധാർമ്മികമായി അതിനു നൽകുവാൻ സാധിക്കണം. കഴിഞ്ഞ തെരഞ്ഞെടുപ്പിൽ കത്തോലിക്കാകോൺഗ്രസ്സ് ഒരു രാഷ്ട്രീകക്ഷിയായിപ്രവർത്തിച്ചില്ല. എന്നാൽ അതിന്റെ പ്രസിഡണ്ടു കോൺഗ്രസ്സ് പാർട്ടിയെ അനുകൂലിക്കുന്നതിൽ സമുദായാംഗങ്ങളുടെ ചുമതലയെ അനുസ്മരിപ്പിക്കുന്ന പല പ്രസ്താവനകളും പ്രയത്നങ്ങളും നടത്തുകയുണ്ടായി. രാഷ്ട്രീയപ്രശ്നങ്ങൾ സാമുദായികജീവിതത്തിൽ വളരെയധികം സജീവസ്ഥാനമുള്ള ഘടകങ്ങളായിത്തീർന്നിട്ടുണ്ട്. കുടുംബഭദ്രതയും, ഈശ്വരവിശ്വാസവും നശിപ്പിക്കുവാൻ കച്ചകെട്ടിയിറങ്ങിയിരിക്കുന്ന ഒരു രാഷ്ട്രീയമതം തന്നെ ഇപ്പോൾ ഒരു സർവ്വരാഷ്ട്രസംഘടനയായി പ്രവർത്തിക്കുന്നുണ്ട്. താദൃശകാര്യങ്ങളിൽ തലയും പ്രയത്നങ്ങളും ചെലുത്തുവാൻ സിറിയൻ കോൺഗ്രസ്സിനെപ്പോലെയുള്ള സംഘടനകൾക്കു സാധിക്കും. മറ്റു സംഘടനകൾ സാധിക്കുന്നുണ്ട്. ഇപ്പോൾ നമ്മുടെ രാജ്യത്തെ അഭിമുഖീകരിച്ചിരിക്കുന്ന ഒരു സജീവപ്രശ്നം കേരളസംസ്ഥാനരൂപവൽക്കരണമാണ്. അധികൃതമായ എന്തഭിപ്രായമാണ് സിറിയൻ കോൺഗ്രസ്സിനുള്ളതെന്നും, ഉണ്ടെങ്കിൽത്തന്നെ അതിനെപ്പറ്റിയുള്ള തീരുമാനത്തിൽ സിറിയൻകോൺഗ്രസ്സിന്റെ അഭിപ്രായത്തിനു പ്രേരണാശക്തി ചെലുത്തുവാനുള്ള ഒരു പ്രാബല്യം സി. കോൺഗ്രസ്സിനുണ്ടായെന്നും ആലോചിക്കേണ്ടതാണ്. ഇങ്ങനെയുള്ള ഗൗരവപ്രശ്നങ്ങളെ അഭിമുഖീകരിക്കുമ്പോൾ ചിന്തിക്കുവാനും, നേതൃത്വം നൽകുവാനുമുള്ള ഒരു കഴിവു സംഘടനയ്ക്കുണ്ടാകണം. അങ്ങനെയുണ്ടായാൽ പരുമലപ്പെരുനാളും പുത്തൻകാവു തിരുമേനിയുടെ ആണ്ടുശ്രാദ്ധവും സമ്മേളനത്തിനു ആളുകളെ കിട്ടുവാൻ പറ്റിയ അവസരങ്ങളായി നാം ആരായേണ്ടി വരികയില്ല. സമുദായതാല്പര്യത്തെ സ്പർശിക്കുന്ന പ്രശ്നങ്ങൾക്കുവേണ്ടി സജീവമായി പ്രവർത്തിക്കുന്ന ഒരു സംഘടനയുടെ സമ്മേളനത്തിൽ ആളുകൾ തടിച്ചുകൂടിക്കൊള്ളും. ഇപ്പോൾ കോൺഗ്രസ്സ് കാര്യമായി പ്രവർത്തിക്കാവുന്ന ഒരു പ്രശ്നം സംജാതമായിട്ടുണ്ട്. സുപ്രീം കോടതി സമുദായക്കേസ്സിൽ വിധി പ്രസ്താവിച്ചുകഴിഞ്ഞ ഈ സന്ദർഭത്തിൽ കോൺഗ്രസ്സ് മൗനവ്രതം അനുഷ്ഠിച്ചാൽ മതിയോ? അനേകലക്ഷം രൂപായും അനേകവർഷങ്ങളിലെ പ്രയത്നദുർവ്യയവും സമുദായഗാത്രത്തെ ഇനിയും ദുർബലപ്പെടുത്തുവാനും നശിപ്പിക്കുവാനുമുള്ള ഒരു മഹാവിപത്തിന്റെ വക്കിൽ ആണ് സമുദായം വീണ്ടും വന്നു നിൽക്കുന്നതു്. സിറിയൻക്രിസ്ത്യൻ കോൺഗ്രസ്സിനു് ഈ സന്ദർഭത്തിൽ ഒന്നും ചെയ്യുവാനില്ലേ? സമുദായത്തെ നശിപ്പിക്കുന്ന ഈ കേസ്സു ബാധയിൽ നിന്നു അതിനെ ഒഴിവാക്കാനുള്ള പ്രയത്നത്തിനു് സുശക്തവും സുധീരവുമായ നേതൃത്വം നൽകുന്നതിൽ കോൺഗ്രസ്സ് നാണിച്ചു, സംശയിച്ചു നിൽക്കേണ്ട ഒരവസരമാണിതെന്നു ഭാരവാഹികൾ വിചാരിക്കുന്നുണ്ടോ? അതിനു വേണ്ടിവരുന്ന എന്തു ത്യാഗവും സഹിക്കുന്നതിനു് സമുദായസന്നദ്ധതയെ തട്ടിയുണർത്തി പ്രബുദ്ധമാക്കി, സമാധാനമോ, രാജിയോ കൈവരുത്തിയാൽ സിറിയൻകോൺഗ്രസ്സിനു് മായാത്ത കീർത്തിധാവള്യം ചാർത്തുന്ന ഒരു ചരിത്രമായിരിക്കുമതു്. അങ്ങനെയുള്ള കാര്യങ്ങളിൽ ഒന്നും ചെയ്യുവാനില്ലാതെ ഒരു സമുദായസംഘടന നിന്നാൽ അതിനെ അംഗങ്ങളും, ചർച്ചുവീക്ക്‌ലി തന്നെയും ഒന്നു വിമർശിച്ചുപോകുന്നതിനെ ക്ഷന്തവ്യമായി കരുതാനുള്ള ഔദാര്യബുദ്ധിയെങ്കിലും ഭാരവാഹികൾക്കുണ്ടാകുമെന്നു വിശ്വസിക്കുന്നു. മഹത്തായ കർത്തവ്യഭാരങ്ങളിലേക്കു ശ്രദ്ധ[illegible]ക്ഷണിക്കുവാനുള്ള സദുദ്ദേശത്തെ [illegible]രീഹാസവാസനയായോ, വിമർ[illegible]

പ്രതിവാരപ്രഭാഷണം (The Sermon for the Week)

# ക്രിസ്തുവും സ്വഭാവരൂപീകരണവും

(എം. ററി.)

"നിങ്ങൾ എന്നെ ഗുരുവെന്നും കർത്താവെന്നും വിളിക്കുന്നു; ഞാൻ അങ്ങനെ ആകകൊണ്ടു് നിങ്ങൾ പറയുന്നതു ശരി." (വി. യോഹന്നാൻ 13:13

മനുഷ്യസ്വഭാവത്തിന്റെ പരിപൂർണ്ണ മാതൃക യേശുക്രിസ്തു ആണു്. അതുകൊണ്ടു ക്രിസ്തുവിന്റെ സ്വഭാവത്തോടു് അനുരൂപമായ സ്വഭാവത്തോടുകൂടിയ ഒരു മനുഷ്യനെ ഇതര സ്വഭാവമുള്ള മനുഷ്യരുടെ ഇടയിൽ എളുപ്പത്തിൽ തിരിച്ചറിയാം. യേശുക്രിസ്തു മനുഷ്യസ്വഭാവത്തെ എങ്ങനെ വ്യത്യാസപ്പെടുത്തുന്നു എന്നു നമുക്കു ചിന്തിക്കാം.

അവനവനെക്കുറിച്ചോ അവനവന്റെ സ്വഭാവത്തെക്കുറിച്ചോ ആരെങ്കിലും അധികമായി ചിന്തിക്കണമെന്നു കർത്താവു് ആഗ്രഹിക്കുന്നില്ല. ശ്രേഷ്ഠമായ സ്വഭാവരൂപീകരണമാണു് തന്റെ ജീവിതോദ്ദേശമെന്നു് ആരെങ്കിലും പറഞ്ഞാൽ അതു് ദുരഭിമാനത്തിന്റെയും അഹംഭാവത്തിന്റെയും ഒരു ലക്ഷണമായി മററുള്ളവർ കരുതിയേക്കാം. നമ്മുടെ ജീവിതത്തിന്റെ ആന്തരികാവസ്ഥയെ സ്വയം പരിശോധിക്കുകയും അതിൽ അമിതമായ ശ്രദ്ധപതിപ്പിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്ന സ്വഭാവം പലപ്പോഴും ആപൽക്കരമായിട്ടുള്ളതാണു്. സ്വഭാവരൂപീകരണത്തിനുള്ള ഉത്തമമാർഗ്ഗം സ്വഭാവപരിശോധനയല്ല, പ്രത്യുത സ്വയവിസ്മൃതിയോടുകൂടി ദൈവത്തിലും ദൈവരാജ്യം സംബന്ധിച്ചകാര്യങ്ങളിലും ശ്രദ്ധിക്കുകയാണു്. ശരീരവളർച്ച പ്രാപിക്കണമെന്നാഗ്രഹിക്കുന്ന ആൾ അതിനെക്കുറിച്ചു ചിന്തിച്ചുകൊണ്ടിരുന്നതുകൊണ്ടു ഫലമില്ല. പുറത്തേക്കിറങ്ങി വേലചെയ്യുകയും ആരോഗ്യത്തിനാവശ്യമായ ഭക്ഷണം കഴിക്കുകയും മററും ചെയ്യണം. അപ്രകാരം തന്നെ ശ്രേഷ്ഠമായ സ്വഭാവം രൂപപ്പെടുക്കണമെങ്കിൽ അതിനുള്ള മാർഗ്ഗം നാം യേശുക്രിസ്തുവിന്റെ സ്വാധീനശക്തിക്കു നമ്മെത്തന്നെ വിധേയരാക്കി തന്റെ ഹിതമനുസരിച്ചുള്ള പ്രവൃത്തികളിൽ വ്യാപൃതരാകുകയാണു്. നമ്മിലേക്കു ദൃഷ്ടിപതിക്കുന്നതിനുപകരം കർത്താവിനെ നോക്കുകയും തന്നെ അനുസരിച്ചു ജീവിക്കുകയുമാണു് ആവശ്യമായിട്ടുള്ളതു്.

സ്വഭാവരൂപീകരണത്തിനു മനുഷ്യർ പല മാർഗ്ഗങ്ങളെ അവലംബിക്കാറുണ്ടു്. അതിലൊന്നു് സ്വയാഭിവൃദ്ധിയുടേതാണു്. അതായതു്, സ്വയപരിശ്രമത്താൽ നമ്മുടെ പ്രകൃതിയെയും കഴിവുകളെയും പരിപോഷിപ്പിച്ചു വളർത്തുക എന്നുള്ളതു്. ഈ ആദർശമായിരുന്നു പ്രാചീന ഗ്രീക്കു സംസ്കാരത്തിന്റെ മകുടമായിരുന്നതു്. ഇപ്പോഴും ഈ ആദർശമനുസരിച്ചു ജീവിതം നയിക്കാൻ ശ്രമിക്കുന്നവരില്ലാതില്ല. മറെറാരു മാർഗ്ഗം സന്യാസജീവിതത്തിൽ കാണുന്നതാണു്. മനുഷ്യപ്രകൃതിയിലുള്ള പല ആഗ്രഹങ്ങളെയും നിഗ്രഹിച്ചു് സ്വയത്യാഗംമൂലം സ്വഭാവസംസ്കാരം സാധ്യമാക്കുന്ന മാർഗ്ഗമാണിതു്. ഈ രണ്ടു മാർഗ്ഗങ്ങളുടെയും ഉദ്ദേശം ഒന്നാണെങ്കിലും സ്വഭാവം വളരെ വിഭിന്നമാണു്. പൊതുവെ പറയുന്നപക്ഷം രണ്ടും സ്വാർത്ഥപരമാണു്. രണ്ടിന്റെയും നോട്ടം ഹൃദയാന്തർഭാഗത്തേക്കാണു്, സ്വയമാണു് കേന്ദ്രം—ദൈവമോ മററുള്ളവരോ അല്ല.

ചില നിയമങ്ങളെ അനുസരിച്ചു സ്വഭാവരൂപീകരണം സാധിക്കുന്ന മറെറാരു മാർഗ്ഗവുമുണ്ടു്. പരീശന്മാർ അവലംബിച്ച മാർഗ്ഗമിതായിരുന്നു. നമ്മുടെ കർത്താവിന്റെ കാലത്തു് ഒരു പരീശൻ പാലിക്കേണ്ടതായി അറുനൂററിപ്പതിമ്മൂന്നു (613) നിയമങ്ങളുണ്ടായിരുന്നുപോലും. അവയിൽ ചിലതെല്ലാം വലിയ കാര്യങ്ങളെ സംബന്ധിച്ചവയും ചിലതെല്ലാം നിസ്സാരകാര്യങ്ങളെ സംബന്ധിച്ചവയുമായിരുന്നു. ശാബത്തുദിവസത്തിൽ കോഴി ഇട്ട മുട്ട തിന്നരുതെന്നും ഇക്കൂട്ടത്തിലുള്ള ഒരു നിയമമായിരുന്നു. എന്നാൽ അവയെല്ലാം ഒരുപോലെ പ്രാധാന്യമുള്ളതായി കരുതിയിരുന്നു അന്നത്തെ പരീശവർഗ്ഗം. നിയമം അനുസരിച്ചുള്ള സാന്മാർഗ്ഗികജീവിതത്തിനു ചില നല്ല വശങ്ങളില്ലാതില്ല. എന്നാൽ മനുഷ്യന്റെ അത്യുത്തമമായ സ്വഭാവരൂപീകരണത്തിനു് ആവശ്യമായ പ്രചോദനം നിയമം നൽകുന്നതല്ല.

നമ്മുടെ കർത്താവായ യേശുക്രിസ്തു മനുഷ്യസ്വഭാവത്തെ രൂപീകരിക്കുന്നതു മനുഷ്യനെ ദൈവത്തിന്റെ പുത്രനാക്കിത്തീർത്തിട്ടാണു്. മനുഷ്യന്റെ ഏററവും ഉന്നതമായ ആദർശം ദൈവപുത്രനെന്ന പദവിയിൽ പ്രവേശിക്കുകയാണു്. പുത്രത്വത്തിന്റെ പ്രകടനം സ്നേഹത്തിലാണു്. യേശുക്രിസ്തുവിന്റെ ജീവിതം, മരണം, ഉയിർത്തെഴുന്നേല്പു് എന്നിവയിൽക്കൂടെയെല്ലാം ദൈവം നമ്മുടെ പിതാവാണെന്നുള്ള അറിവും അനുഭവവും നമുക്കു ലഭിക്കുന്നു. സ്വഭാവരൂപീകരണത്തിനുള്ള മററു മാർഗ്ഗങ്ങളെയെല്ലാം അതിശയിക്കുന്ന സാദ്ധ്യതകൾ ഈ മാർഗ്ഗത്തിനുണ്ടു്. യേശുക്രിസ്തു നമ്മുടെ ആദർശമായിരിക്കുന്നതുപോലെതന്നെ ആദർശപ്രാപ്തിക്കുള്ള ശക്തിയുടേയും പ്രചോദനത്തിന്റേയും ഉറവയുമാണു്. മതത്തിന്റെമേൽ നിയമത്തിനു കഴിയാത്ത ഒരു സ്വാധീനശക്തി ചെലുത്തുവാൻ കർത്താവിനു കഴിയും. അതിന്റെ രഹസ്യം സ്നേഹമാണു്. നമ്മെ സ്നേഹിക്കുകയും നമുക്കുവേണ്ടി മരിക്കുകയും ചെയ്ത കർത്താവിനോടുള്ള നമ്മുടെ കടപ്പാടു മറെറല്ലാപരിഗണനകളേക്കാളും ശക്തിമത്തായി നമ്മുടെ ഹൃദയങ്ങളെ ഭേദിച്ചു കീഴ്പ്പെടുത്തുവാൻ കഴിവുള്ളതാണു്. സ്നേഹത്തിൽനിന്നു പുറപ്പെടുന്ന അനുസരണം സന്തോഷകരമായിട്ടുള്ളതാണു്. അതു മാത്രമേ നമ്മുടെ സ്വഭാവത്തെ വ്യത്യാസപ്പെടുത്തുകയുള്ളൂ. സൂര്യപ്രകാശത്തിലേക്കു തിരിയുന്ന പുഷ്പങ്ങൾ ഏതുപ്രകാരം വിരിഞ്ഞു ശോഭയും സൗരഭ്യവും പരത്തുന്നുവോ അപ്രകാരം യേശുക്രിസ്തുവിൽക്കൂടെ ദൈവത്തിങ്കലേക്കു തിരിയുന്ന മനുഷ്യജീവിതം പൂർണ്ണതയിലേക്കു വളരുവാൻ തക്കവണ്ണം നമ്മുടെ ജീവിതത്തെ കർത്താവിന്റെ സ്വാധീനശക്തിക്കു വിധേയമാക്കുവാൻ പരിശുദ്ധാത്മാവായ ദൈവം നമ്മെ സഹായിക്കട്ടെ.

---

കൗതുകമായോ ധരിക്കരുതെന്നുള്ള അഭ്യർത്ഥനയോടുകൂടി:: ഞങ്ങളുടെ നിർദ്ദേശം സിറിയൻക്രിസ്ത്യൻ കോൺഗ്രസ്സ് പ്രസിഡണ്ടിന്റെയും മററു ഭാരവാഹികളുടെയും ഗാഢമായ പര്യാലോചനയ്ക്കു വിഷയീഭവിപ്പിച്ചുകൊള്ളുന്നു.

# സഭയും വേദപുസ്തകവും

(ഫാദർ കെ. ഡേവിഡ്
ബി. ഏ. ബി. ഡി.)

സഭയിൽ സർവ്വപ്രധാനമായ ഒരു സ്ഥാനമത്രെ എക്കാലത്തും വേദപുസ്തകത്തിനു നൽകിയിട്ടുള്ളതു്. അതു ജീവന്റെ പുസ്തകമെന്നുള്ള നിലയിൽ ദിനന്തോറുമുള്ള ധ്യാനത്തിനും പാരായണത്തിനും ആദിമസഭാംഗങ്ങൾ ഉപയോഗിച്ചുവന്നു. തിരുവചനം തേനിനേക്കാളും തേൻകട്ടയേക്കാളും മാധുര്യമുള്ളതായി അവർ പരിഗണിച്ചുപോന്നു. അതു് അവരുടെ കാലുകൾക്കു് വിളക്കും ഊടുവഴികൾക്കു പ്രകാശവുമായി പ്രശോഭിച്ചിരുന്നു. 'പ്രഭാതസൂര്യൻ മുട്ടിന്മേലിരിക്കുന്ന നിന്റെ വേദപുസ്തകത്തെ ആലിംഗനം ചെയ്യട്ടെ' എന്നു ശ്ലീഹന്മാർ ഉപദേശം നൽകിയിരുന്നതായി ഡിഡാസ്കാലിയ എന്ന ഗ്രന്ഥത്തിൽ കാണുന്നു. വിശുദ്ധ പൗലൂസിന്റെ 14 ലേഖനങ്ങൾ (എബ്രായലേഖനം ഉൾപ്പെടെ) ആഴ്ചതോറും വായിച്ചുതീർക്കുന്ന ഒരു പതിവു ഭൂലോകവാഗ്മിയായിരുന്ന ജോൺ ക്രിസോസ്റ്റമ്മിനുണ്ടായിരുന്നു, എന്നു് അദ്ദേഹത്തിന്റെ ജീവചരിത്രം ഘോഷിക്കുന്നു. അലക്സന്ത്രിയായിലെ വൈദികകോളജിൽ വേദപുസ്തകപഠനം ഒരു പ്രധാനവിഷയമായിരുന്നു. സുപ്രസിദ്ധ പണ്ഡിതന്മാരായിരുന്ന ക്ലീമ്മീസ്, ഓറിഗാനോസ് (Origen&clement ആദിയായവർ എത്ര എത്ര വേദപുസ്തക വ്യാഖ്യാനങ്ങളാണു് രചിച്ചിട്ടുള്ളതു്. ശരീരത്തിനു ആഹാരമെന്നവണ്ണം ആദ്ധ്യാത്മികപരിപോഷണത്തിനു നിരന്തരമായ വേദപാരായണം ഒരു ഉപാധിയായിട്ടായിരുന്നു ആദിമസഭാപിതാക്കന്മാരെല്ലാം പരിഗണിച്ചിരുന്നതു്.

ആ ഒരു പാരമ്പര്യമത്രേ സുറിയാനി സഭയ്ക്കും ലഭിച്ചിരിക്കുന്നതു്. ഏവൻഗേലി വായനയില്ലാത്ത ഏതെങ്കിലും ഒരു ക്രമം സുറിയാനിക്കാർക്കുണ്ടോ? ലേഖനങ്ങളിൽ ഒരു ഭാഗവും സുവിശേഷത്തിൽ ഒരു ഭാഗവും മിക്കവാറും ക്രമങ്ങളിലെല്ലാമുണ്ടു്. പഴയനിയമവായനയും വിട്ടുകളഞ്ഞിട്ടില്ല. വലിയ നോമ്പിൽ ദിവസവും വായിക്കാൻ തക്കവണ്ണം വേദഭാഗം ക്രമപ്പെടുത്തിയിട്ടുണ്ടു്, ബലിപീഠം കഴിഞ്ഞാൽ സർവ്വപ്രധാനമായ ഒരു സ്ഥാനമത്രേ. ഏവൻഗേലിപീഠത്തിനു മദ്ബഹായിൽ സുറിയാനിക്കാർ നൽകിയിരിക്കുന്നതും വിശേഷമായി അലങ്കരിച്ച ഒരു പീഠമത്രെ അതിനുള്ളതു്. മെഴുകുതിരി കത്തിച്ചുവച്ചു് ധൂപം വീശി മുത്തി വേദപുസ്തകം വായിക്കുന്ന സുറിയാനിക്കാരുടെ രീതി അധികം സഭകളിലുണ്ടെന്നു തോന്നുന്നില്ല. വേദപുസ്തകത്തിനു സഭ കൊടുത്തിരിക്കുന്ന സ്ഥാനമത്രേ, അതു വെളിപ്പെടുത്തുന്നതു്. 'വേദപുസ്തകത്തിനു ഇത്രമാത്രം പ്രാധാന്യം സുറിയാനിസഭ നൽകുന്നുണ്ടെന്നു ഞാൻ വിചാരിച്ചിരുന്നില്ല' എന്നാണു് വി. കുർബാനയിൽ സംബന്ധിച്ച ഒരു ആംഗ്ലേയ വൈദികൻ ഒരവസരത്തിൽ ഈ എഴുത്തുകാരനോടു പ്രസ്താവിച്ചതു്. വിശുദ്ധ കുർബാനാനന്തരം കുപ്പായം മുത്തുന്നതിനു പകരം ഏവൻഗേലി മുത്തി പള്ളിയിൽ നിന്നു പോകുന്ന ഒരു രീതി സുറിയാനിപ്പള്ളികളിൽ ഇപ്പോഴും നടപ്പിലിരിക്കുന്നു. വിവാഹത്തിനു സാക്ഷികളായിട്ടു ജീവന്റെ മേശയും സ്ലീബായും വെടിപ്പുള്ള ഏവൻഗേലിയോനും ഗണിക്കപ്പെട്ടിരിക്കുന്നു. വിശ്വാസാചാരങ്ങളുടെ ഏററം പ്രധാനപ്പെട്ട ആധാരമായി വച്ചിരിക്കുന്നതും വേദപുസ്തകമാണു്. പിതാക്കന്മാരുടെമാതൃക മക്കൾ സ്വീകരിക്കേണ്ടതും അനുകരിക്കേണ്ടതുമാകുന്നു. വേദശാസ്ത്രപാരംഗതനായിരുന്ന കാലം ചെയ്ത വട്ടശ്ശേരിൽമാർ ദീവന്നാസ്യോസ് തിരുമേനി. പഴയനിയമം, പുതിയ നിയമം, സങ്കീർത്തനം എന്നീ ഭാഗങ്ങളിൽ നിന്നു ഓരോ അദ്ധ്യായം വീതം ദിവസം തോറും വായിക്കുക പതിവായിരുന്നു. ആ ഒരു രീതിയത്രെ നമ്മുടെ സഭാമേലദ്ധ്യക്ഷന്മാർക്കെല്ലാമുള്ളതു്.

വേദപുസ്തകത്തെ സംബന്ധിച്ചിടത്തോളം സഭയുടെയും സഭാപിതാക്കന്മാരുടെയും നില ഈ വിധമിരിക്കെ സുറിയാനിക്കാർ അഥവാ ഓർത്തഡോക്സ് സുറിയാനിക്കാർ കൂദാശക്കാരാണെന്നും അവർ വേദപുസ്തകം ത്യാജ്യകോടിയിൽ തള്ളിയിരിക്കയാണെന്നും ഒരു ആരോപണം ചിലനവീകരണക്രിസ്ത്യാനികളിൽനിന്നും ചിലപ്പോൾ കേൾക്കാനിടയാകുന്നുണ്ടു്. അതു തെററിദ്ധാരണയിൽ നിന്നുണ്ടായിട്ടുള്ള ഒരു അഭിപ്രായഗതിയെന്നേ നിരൂപിക്കേണ്ടതുള്ളു. നവീകരണ സഭക്കാർ കൊടുക്കുന്ന സ്ഥാനമല്ല കാതോലികസഭകൾ വേദപുസ്തകത്തിനു നൽകുന്നതു എന്നുള്ളതു് വാസ്തവമാണു്. അവരുടെ തെററിക്കൂടാത്ത വഴികാട്ടിയാണു് വേദപുസ്തകം. കാതോലികസഭകളാകട്ടെ തെററിക്കൂടാത്ത വഴികാട്ടി സഭയാണെന്നും പാരമ്പര്യത്തിനും സഭാപിതാക്കന്മാരുടെ ഉപദേശത്തിനും വിശ്വാസസത്യ സ്ഥാപനത്തിൽ ഗണ്യമായ ഒരു സ്ഥാനമുണ്ടെന്നും ആണു് വിശ്വസിച്ചും ഉപദേശിച്ചും പോരുന്നതു. നമ്മുടെ കർത്താവും അപ്പോസ്തോലന്മാരും ഉപദേശിച്ചും പഠിപ്പിച്ചും പോന്ന എല്ലാ കാര്യങ്ങളും വേദപുസ്തകത്തിൽ രേഖപ്പെടുത്തപ്പെട്ടിട്ടില്ലെന്നും അങ്ങനെവിട്ടുപോയിട്ടുള്ള പല കാര്യങ്ങൾ പരമ്പരാഗതമായി സഭയ്ക്കു ലഭിച്ചിട്ടുണ്ടെന്നും അവ അപരിത്യാജ്യങ്ങളാണെന്നുമാണു സഭയുടെ ഉപദേശം. സഭയിലെ പല ആചാരാനുഷ്ഠാനങ്ങൾക്കുമുള്ള ആധാരം ഈ പാരമ്പര്യമാണു്. സുന്നഹദോസു നിശ്ചയങ്ങൾ കാനോനാകൾ എന്നിവയും സഭാംഗങ്ങളുടെജീവിതഗതിയെ നിയന്ത്രിക്കുന്നതിനു ആവശ്യമാണെന്നും സഭ കരുതിപോരുന്നുണ്ടു്.

———

# വേദവായനക്കുറിപ്പുകൾ

തിങ്കൾ. 1. കൊരി. 3. 6—9

ദൈവത്തിലുള്ള പരിപൂർണ്ണ ആശ്രയവും ഊർജ്ജസ്വലമായ പ്രവർത്തനവും—രണ്ടും ഒത്തിണങ്ങിയ ഒരു നിലപാടു് ഒരു വലിയപങ്ക് ആളുകൾക്ക് ആവശ്യമാണ്. ശാസ്ത്രീയമായ വലിയ നേട്ടങ്ങൾ മനുഷ്യനു് ഇന്നുണ്ടായിട്ടുണ്ട്. ഉദാഹരണമായി വൈദ്യശാസ്ത്രത്തെപ്പററി ചിന്തിക്കുക. ഏതെങ്കിലും പകർച്ചവ്യാധി പിടിപെട്ടാൽ വൈദ്യശാസ്ത്രസംബന്ധമായി ഉണ്ടായിട്ടുള്ള നേട്ടങ്ങളെ പ്രയോജനപ്പെടുത്തുവാൻ ശ്രമിക്കാതെ ദൈവത്തോടു പ്രാർത്ഥിച്ചതുകൊണ്ടുമാത്രം ഒന്നുമാകയില്ലല്ലോ. പകർച്ചവ്യാധി, ദൈവത്തോടു മുട്ടിപ്പായി പ്രാർത്ഥിക്കുന്നതിനുള്ള അവസരമാണെന്നുള്ളതിനു സംശയമില്ല. അ സമയത്തു് ദൈവത്തിൻെറ ഇഷ്ടത്തിനനുസരണമായി പ്രവർത്തിക്കുവാനുള്ള ശ്രമവും ആവശ്യമാണ്. "നാം ദൈവത്തിൻെറ കൂട്ടവേലക്കാരാണ്." എന്നുള്ള പ്രസ്താവനയ്ക്ക് നൂതനവും വിപുലവുമായ അർത്ഥം ഇന്നു് ഉണ്ടായിട്ടുണ്ട്. ദൈവത്തിലുള്ള ശരണം പ്രവർത്തനരഹിതമായി ഇരിക്കുകയല്ല. നേരേമറിച്ച് പ്രകൃതിനിയമങ്ങളെക്കുറിച്ച് ദൈവം നമുക്ക് വെളിപ്പെടുത്തിത്തന്നിട്ടുള്ള വിജ്ഞാനം സർവ മനുഷ്യർക്കും പ്രയോജകീഭവിക്കത്തക്കവിധത്തിൽ വിനിയോഗിക്കുന്നതിനു് ദൈവത്തിൻെറ ആയുധങ്ങളായി നാം തീരുകയത്രേ ആവശ്യമായിരിക്കുന്നതു്.

ചൊവ്വാ. സഭാപ്രസംഗി. 1. 12—18.

മനുഷ്യാവശ്യങ്ങൾ സർവ്വവും നിറവേററത്തക്കവിധത്തിൽ പ്രവർത്തിക്കേണ്ടതു് ഏതൊരു ക്രൈസ്തവൻേറയും ഉത്തരവാദിത്വമാണെന്നു് മനസ്സിലാക്കുന്നതോടുകൂടിത്തന്നെ മററൊരുകാര്യവും സ്പഷ്ടമായിഗ്രഹിക്കുവാൻകഴിയും. അതു് ഇന്നു് ലബ്ധമായിരിക്കുന്ന സർവ്വശക്തികളും കഴിവുകളും അതിനായി വിനിയോഗിക്കപ്പെടണമെന്നുള്ളതത്രേ. ഈ രണ്ടുകാര്യങ്ങൾ ഗ്രഹിക്കുന്നതോടുകൂടെ അധുനികലോകത്തിൽ ജീവിക്കുന്ന ക്രൈസ്തവൻ അഭിമുഖീകരിക്കേണ്ട മൂന്നുനാലുകാര്യങ്ങൾകൂടെ വ്യക്തമായി കാണുവാൻ കഴിയുന്നതാണ്. അവയിലൊന്നാണു് ശാസ്ത്രത്തിൻേറ പുരോഗമനം മൂലം ലഭ്യമായിരിക്കുന്ന നൂതനശക്തികൾ. അവകൊണ്ടു് മനുഷ്യൻ ഭൂലോകത്തെനശിപ്പിക്കുമോ അതോ കുറേക്കൂടെ മനോഹരമായ ഒരുലോകത്തെ പടുത്തുയർത്തുമോ എന്നുള്ളതു് മർമ്മപ്രധാനമായ ഒരുപ്രശ്നമാണ്. ശാസ്ത്രത്തിനു് ലോകത്തെ നശിപ്പിക്കുവാനും പുരോഗമിപ്പിക്കുവാനും കഴിയുമെന്നുള്ളതു് യാതൊരുവനും ചോദ്യംചെയ്യുവാൻ കഴിയാത്ത ഒരു സത്യമായി അംഗീകരണം ലഭിച്ചുകഴിഞ്ഞിട്ടുണ്ട്. നാം നശിക്കാതിരിക്കണമെങ്കിൽ, മനുഷ്യൻ പരിഹാരം കണ്ടുപിടിക്കേണ്ട ഈ പ്രശ്നം മഹാവിപുലമെന്നു പറയുവാനേ നിവൃത്തിയുള്ളു. അതിൽ നാം വിജയിക്കാതെ പരാജയമടയുന്നപക്ഷം സഭാപ്രസംഗിയുടെ മേലുദ്ധരിച്ച വിലാപം ഈ തലമുറയെപ്പററി പൂർണ്ണമായും അർത്ഥവത്തായിരിക്കും.

ബുധൻ. ഏശ 19. 23—25

അധുനിക ക്രൈസ്തവൻ ഗ്രഹിച്ചിരിക്കേണ്ട മററൊരു യാഥാർത്ഥ്യം ജാതികളും വർഗ്ഗങ്ങളും തമ്മിലുള്ള സമ്പർക്കസാദ്ധ്യതയാകുന്നു. 1796—ൽ സമ്മേളിച്ച സ്കോട്ടീഷ് ചർച്ച് അസംബ്ളിയിൽ ജാതികളുടെ ഇടയിൽ സുവിശേഷപ്രചരണത്തിൻെറ ആവശ്യകത ചിന്താവിഷയമായപ്പോൾ രണ്ടു കാരണത്തിന്മേൽ ആ പ്രമേയം നിഷേധിക്കുവാനുള്ള ശ്രമം നടക്കുകയുണ്ടായി. ആ കാരണങ്ങൾ സുവിശേഷംസ്വീകരിക്കത്തക്ക വിധത്തിൽ ജാതികൾ സാംസ്കാരികമായി പുരോഗമിച്ചിട്ടില്ലെന്നും സ്വദേശത്തു് ഒരുവനെങ്കിലും സുവിശേഷം സ്വീകരിക്കാതുള്ളപ്പോൾ വിദേശങ്ങളിൽ സുവിശേഷപ്രചരണത്തിനു് ശ്രമിക്കുന്നതു മൗഢ്യമായിരിക്കുമെന്നുള്ളതായിരുന്നു. ഈ അഭിപ്രായത്തെ ലോകരക്ഷകൻെറ വിശ്വപ്രസിദ്ധമായ അന്ത്യആജ്ഞയുടെ വെളിച്ചത്തിൽ ആരോ ചോദ്യം ചെയ്യുകയുണ്ടായി. മേൽപ്രസ്താവിച്ചതായ വിധത്തിലുള്ള വിഭാഗീകചിന്ത അസാദ്ധ്യമാകത്തക്ക വിധത്തിൽ ലോകം പുരോഗമിക്കുകയും പരസ്പരബന്ധിതമാകുകയും ചെയ്തിട്ടുണ്ട്. ലോകം ഇതിനുമുമ്പു് ദർശിച്ചിട്ടില്ലാത്തവിധത്തിൽ പരസ്പരം സമ്പർക്കവും അറിവും വർദ്ധിച്ചുകൊണ്ടിരിക്കുന്നു. തന്മൂലം ഒരു ജാതിയും ഒരു ദൈവവുമായി വളരുന്നതിനുള്ള സാധ്യത വർദ്ധിച്ചിട്ടുണ്ടെങ്കിൽ അന്തമില്ലാത്ത കലഹങ്ങൾക്കും ഉരസലുകൾക്കും യുദ്ധത്തിനുമുള്ള സാധ്യതയും വർദ്ധിച്ചിട്ടുണ്ട്. ക്രൈസ്തവർ അഭിമുഖീകരിക്കുന്നതും അഭിമുഖീകരിക്കേണ്ടതുമായ ഒരു മഹാപ്രശ്നമാണിതു്. അതിലന്തർലീനമായിരിക്കുന്ന ഉത്തരവാദിത്വം എത്രവലുതു്.

വ്യാഴം. 2കൊരി. 8. 1—5

അധുനികക്രൈസ്തവൻ അഭിമുഖീകരിക്കുന്ന മററൊരു യാഥാർത്ഥ്യം ഇന്നു കരഗതമായിരിക്കുന്ന വിപുലമായ സമ്പൽസമൃദ്ധിയാണ്. ഒരു കാലത്തും ഇത്രമാത്രം ധനം മനുഷ്യനിയന്ത്രണത്തിനു വിധേയമായി ലഭിച്ചിരുന്നില്ല. അതിൻെറ ഉൽപ്പാദനത്തിലും വിനിയോഗത്തിലുമുള്ള അനീതി ആരേയും രോഷാകുലരാക്കുന്നതാണ്. എന്നാലും ധനം വർദ്ധിച്ചിട്ടുണ്ടെന്നുള്ളതു് ഒരു യാഥാർത്ഥ്യമത്രേ. അങ്ങനെ വർദ്ധിച്ചുകൊണ്ടിരിക്കുന്ന ധനം ചുരുക്കം ചിലരുടെ കൈയ്യിൽ ചെന്നുചേരുന്നു. എന്നു സമ്മതിച്ചേ കഴിയൂ എങ്കിലും ഭൂരിപക്ഷമാളുകളുടെയും ജീവിതത്തോതു് വർദ്ധിച്ചുകൊണ്ടാണിരിക്കുന്നതു്. നൂററാണ്ടുകൾക്കുമുമ്പു് രാജകുമാരനു് ആഡംബരമായിരുന്നതു് ഇന്നു് സാധാരണക്കാരനു് നിത്യോപയോഗത്തിലിരിക്കുന്ന സാധനം മാത്രമത്രേ. ഇങ്ങനെ വർദ്ധിച്ചിരിക്കുന്ന ധനം പ്രയോജനകരമായ ആവശ്യങ്ങൾക്കായി സംഭരിക്കുക, അതൊരുട്രസ്റ്റു മാത്രമാണെന്നുള്ള ബോധംസർവ്വരിലും വളർത്തുക, അതു് സഫലമായി വിനിയോഗിക്കാവുന്ന മാർഗ്ഗങ്ങളെപ്പററി ആളുകളെ മനസ്സിലാക്കുക, ലുബ്ധൻെറ സംഭരണശാലയിൽ അലസമായി സൂക്ഷിക്കുന്നതിനുള്ളതല്ല ധനം. എന്നാലോ ദൈവത്തിൻെറയും തൻെറ കുഞ്ഞുങ്ങളുടേയും പ്രയോജനത്തിനായി വിനിയോഗിക്കപ്പെടേണ്ടതാണെന്നുള്ള ബോധം വളരുമാറു് ധനത്തെ വേർതിരിക്കുക. ഇതു് അധുനികകാലത്തെ വൻപിച്ച ഒരു ചുമതലയാകുന്നു.

വെള്ളി. റോമ. 6. 12, 13.

നാലാമതായി പരിഗണനാർഹമാകേണ്ടതു് വിദ്യാഭ്യാസം ലഭിച്ചവരുടെ നൂതനവും വ്യക്തിപരവുമായ നേട്ടങ്ങളാണ്. വിദ്യാഭ്യാസം ഇത്രമാത്രം പ്രചരിച്ച ഒരുകാലഘട്ടം ലോകചരിത്രത്തിൽ ഇതിനുമുമ്പു് ഉണ്ടായിട്ടില്ല. ഇംഗ്ളണ്ടിൽ 1832—നു് മുമ്പു് വിദ്യാഭ്യാസവിഷയത്തിൽ ദേശീയമായ ഏതെങ്കിലും ഉത്തരവാദിത്വമുണ്ടെന്നോ കുഞ്ഞുങ്ങളുടെ അഭ്യസനവിഷയത്തിൽ മാതാപിതാക്കന്മാർക്കു് ഉത്തരവാദിത്വമുണ്ടെന്നോ നിയമം അനുശാസിച്ചിരുന്നില്ല. രാഷ്ട്രത്തിൻെറ പിൻതുണയോടുകൂടെയുള്ള വിദ്യാഭ്യാസം ബുദ്ധിപൂർവമാണോ എന്നകാര്യം ഏതാണ്ടു് മുക്കാൽ നൂററാണ്ടു മുമ്പുവരെ അമേരിക്കൻ ഐക്യനാടുകളിൽ ഒരു പ്രശ്നമായിരുന്നു. എന്നാൽ ഇന്നു് വിദ്യാഭ്യാസത്തിൻെറ പ്രയോജനം ഏതൊരു രാ

ഷ്ട്രവും അംഗീകിച്ചുകഴിഞ്ഞിരിക്കുന്നു. തദനുസരണമായ പരിപാടികൾ രൂപവൽക്കരിച്ചുകൊണ്ടുമിരിക്കുന്നു. വിദ്യാഭ്യാസത്തിന്റെ പദവികളും ശക്തികളും കരസ്ഥമാക്കിയ ജനസഞ്ചയമാണ് അനുദിനം വർദ്ധിച്ചുകൊണ്ടിരിക്കുന്നതു്. അതിന്റെ ഭവിഷ്യത്ത് നിസ്സാരമായതല്ല. ശരിയായ ദർശനമില്ലാത്തവരും സമർപ്പിതജീവിതമില്ലാത്തവരുമായ ആളുകളുടെ വ്യക്തിപരമായ കഴിവുകൾ ഒരു തരത്തിൽ വലിയ അപകടകാരണമാണ്. ലോകത്തിനു മുമ്പൊരിക്കലും സിദ്ധിച്ചിട്ടില്ലാത്ത വിധത്തിൽ. വിദ്യാസമ്പന്നരായ ആളുകളുടെ കഴിവുകൾ സേവനത്തിനു പ്രയോജനപ്പെടത്തക്കവിധത്തിൽ നമുക്കു വലിയ ഒരവസരമാണു ലഭിച്ചിരിക്കുന്നതു്.

ശനി. ഫിലി. 3. 13—19.

മനുഷ്യരുടെ സർവ്വവിധമായ ആവശ്യങ്ങളും ലഭ്യമായ എല്ലാക്കഴിവുകളും ശക്തികളും പ്രയോജനപ്പെടുത്തി നിവൃത്തിച്ചുകൊടുക്കുന്നവനാണ് ക്രിസ്തു എന്ന് ക്രിസ്തുശിഷ്യൻ അറിയണം. ശാസ്ത്രീയവിജ്ഞാനം, വിപുലമായ സമ്പർക്കസാധ്യത, വിപുലധനം, വിദ്യാഭ്യാസത്താൽ സംപുഷ്ടമാക്കപ്പെട്ട വ്യക്തിപരമായ കഴിവുകൾ ഇവയെല്ലാമുപയോഗിച്ച് നൂതനസേവനസരണികളിൽ പ്രവർത്തിക്കുവാൻ ക്രിസ്തുദാസൻ വിളിക്കപ്പെട്ടുകൊണ്ടിരിക്കുന്നു. എന്നാൽ അവയെല്ലാം തന്നെ ത്യാഗസമ്പൂർണ്ണമായ സ്നേഹത്താൽ ധന്യമാക്കപ്പെടേണ്ടതുണ്ട്. അപ്പോസ്തോലൻ ക്രിസ്തുവിന്റെ കുരിശിലേക്കും അതിൽ പ്രകടമായ സ്നേഹത്തിലേക്കും അത്യാവശ്യപ്പെടുന്ന സ്വയത്യാഗത്തിലേക്കും വീണ്ടും വീണ്ടും തിരിയുന്നതു കാണുക. ആധുനികകാലത്തിന്റെ ആവശ്യങ്ങളെപ്പററിയും തന്റെ തലമുറയിലെ പ്രസ്ഥാനങ്ങളുടെ വൈവിധ്യത്തെപ്പററിയും സജ്ജീവബോധമുള്ളവനായി. അതേസമയത്ത് കാര്യക്ഷമമായ ഉപാധികളെ ആരാഞ്ഞും നൂതനവിജ്ഞാനത്തെ സ്വാഗതം ചെയ്തും നിത്യസ്നേഹത്തിന്റെ പ്രഭാപ്രസരത്തെ എവിടെയും വിതരണം ചെയ്തു ജീവിക്കുന്ന ക്രിസ്തുദാസരാണോ നാം. ആ വിധം ആദ്ധ്യാത്മിക മനസ്സുള്ള ലോകമനുഷ്യനെയാണ് ഇന്ന് നമുക്ക് ആവശ്യം.

# വാർത്തകളും ചിന്തകളും

(കെ, വി. എം.)

## അന്തരീക്ഷം ശാന്തമായി

വിദേശമിഷ്യണറിമാരെപ്പററിയും മതസ്വാതന്ത്ര്യത്തെപ്പററിയും മററും ഇൻഡ്യൻ പ്രധാനമന്ത്രി ശ്രീ നെഹ്റുവിന്റെ അടുത്തകാലത്തെ പ്രസ്താവന ഇൻഡ്യയിലെ വിദേശമിഷ്യനറിപ്രവർത്തനപ്രശ്നത്തിനു ഒരാശ്വാസം നൽകിയിട്ടുണ്ട്.

## വിദേശധനസഹായം ഉപേക്ഷിക്കുക.

ഇൻഡ്യൻ ക്രിസ്ത്യാനികൾ സ്വന്തം കാലിൽ നിൽക്കാൻ ശ്രമിക്കണമെന്നും വിദേശ സഹായം ലഭിക്കുന്നിടത്തോളം കാലം ഇൻഡ്യൻ സഭ ദേശീയമാകുകയില്ലെന്നും, വിദേശസബ്സിഡി സ്വീകരിക്കുന്നതുമൂലം ഇൻഡ്യൻ ക്രൈസ്തവർ സംശയത്തിനു വിധേയരാകുന്നുവെന്നും മററുമുള്ള കാരണത്താൽ ഇൻഡ്യയിലെ ക്രൈസ്തവർ വിദേശധനസഹായം ഉപേക്ഷിക്കണമെന്നു മധുരരാമനാട്ട് ഇടവകയിലെ ക്രൈസ്തവർ ഒരു പ്രമേയം പാസ്സാക്കിയിരിക്കുന്നു. വിദേശത്തു നിന്നും അനുസ്യൂതം പ്രവഹിക്കുന്ന ധനം കൊണ്ടാണ് ഇവിടത്തെ ക്രൈസ്തവർ സമൂഹ്യപ്രവർത്തനങ്ങൾ ഏറെക്കുറെ നടത്തുന്നതെന്ന കാര്യം മധുര—രാമനാട്ട് ഇടവകക്കാർ വിസ്മരിച്ചുവോ എന്തോ?

## ക്രിസ്തുമതം ഇൻഡ്യയിൽ പുത്തരിയല്ല

ക്രിസ്തുമതം ഈ രാജ്യത്തുതന്നെയുള്ള ഒരു മതമാണ്. മററു മതങ്ങൾക്കുള്ള എല്ലാ അവകാശങ്ങളും ക്രിസ്തുമതത്തിനും ലഭിക്കുന്നതിനർഹതയുണ്ട്. ഈ യാഥാർത്ഥ്യം ഇൻഡ്യയിൽ സഭയെ ഇന്നു വലയം ചെയ്തിരിക്കുന്ന എല്ലാ പ്രശ്നങ്ങളുടെ പശ്ചാത്തലങ്ങൾക്കുമെതിരായി രാജ്യത്തെ സന്മനസ്സുള്ള എല്ലാ മനുഷ്യരും അംഗീകരിക്കുന്നു. ശുഭാപ്തി വിശ്വാസത്തോടുകൂടി ക്ഷമയും ധൈര്യവുമുള്ളവരായിരിക്കുക. കൊടുങ്കാററുകൾ വരികയും ശക്തി കുറഞ്ഞ് ഇല്ലാതാകുകയും ചെയ്യും. എന്നിപ്രകാരമാണ് കത്തോലിക്കാ കോൺഗ്രസ് വാർഷികം ഉൽഘാടനം ചെയ്തുകൊണ്ടു കർദ്ദിനാൾ ഗ്രാഷ്യാസ് തിരുമേനി ചെയ്ത പ്രസംഗത്തിൽ പ്രസ്താവിച്ചതു്.

## ബർട്രാൻഡ് റസ്സലിന്റെ നിർദ്ദേശങ്ങൾ

വിശ്വവിശ്രുതനായ ബെർട്രാൻഡ് റസ്സൽ ഓക്സ്ഫോർഡ് യൂണിവേഴ്സിററിയിൽവച്ചു ചെയ്ത ഒരു പ്രസംഗത്തിൽ അണുകായുധങ്ങളെയും മനുഷ്യരാശിയുടെ നിലനില്പിനേയുംപററി ഇപ്രകാരം പ്രസ്താവിക്കയുണ്ടായി. 'ആററംബോംബും, അതിനെക്കാളധികമായി ഹൈഡ്റജൻബോംബും പുതിയ ഭയാശങ്കകൾ ഉളവാക്കിയിരിക്കുകയാണ്. അണുകായുധങ്ങളുപയോഗിച്ചാൽ ഭൂഗോളത്തിലെ ജീവജാലങ്ങൾ മുഴുവൻ നശിക്കുമെന്ന് എയിൻസ്റ്റീനുൾപ്പെടെ പല പ്രമുഖ ശാസ്ത്രജ്ഞന്മാരും ചൂണ്ടിക്കാണിച്ചിട്ടുണ്ട്. അണുകായുധപ്രയോഗം മൂലം അടുത്ത യുദ്ധത്തിലിപ്രകാരമൊരു നാശം സംഭവിക്കുമെന്നു ഞാൻ വിചാരിക്കുന്നില്ല. പക്ഷേ അടുത്ത യുദ്ധത്തിന്റെ അടുത്തയുദ്ധത്തിൽ (അങ്ങനെയൊന്നുണ്ടാകുന്ന പക്ഷം) അണുകായുധപ്രയോഗവും, മുൻ പറഞ്ഞ വിധത്തിൽ നാശവും സംഭവിക്കാവുന്നതാണ്. ഈ ചുററുപാടിൽ രണ്ടു മാർഗ്ഗങ്ങൾ മാത്രമാണ് നമ്മുടെ മുൻപിൽ തുറന്നു കിടക്കുന്നതു്. ഒന്നുകിൽ മനുഷ്യവർഗ്ഗം മുഴുവൻ സ്വയം നശിക്കാൻ നാം അനുവദിക്കുക; അല്ലെങ്കിൽ നമുക്ക് പ്രിയംകരമായിത്തീർന്നിട്ടുള്ള ചില "സ്വാതന്ത്ര്യങ്ങളെ" നാം ഉപേക്ഷിക്കുക. ഈ സ്വാതന്ത്ര്യങ്ങളുടെ മുൻപന്തിയിൽ നിൽക്കുന്നതു നമുക്കു തോന്നുമ്പോഴൊക്കെ വിദേശികളെ കൊലചെയ്യാനുള്ള സ്വാതന്ത്ര്യമാണ്. സ്വയം നശിക്കാനുള്ള മാർഗ്ഗംതന്നെ മനുഷ്യവർഗ്ഗം തെരഞ്ഞെടുക്കാൻ സാദ്ധ്യതയുണ്ട്. സാർവത്രികമായ നാശം കൂടാതെ നന്മ അവസാനം ജയിക്കുമെന്നുള്ള വിശ്വാസമായിരിക്കും ഈ നാശമാർഗ്ഗം തെരഞ്ഞെടുക്കാൻ നമ്മെ പ്രേരിപ്പിക്കുന്നതു്. എന്നാൽ നശിക്കാതെ ജീവിതം തുടരണമെന്നു മനുഷ്യവർഗ്ഗം തീരുമാനിക്കുകയാണെങ്കിൽ, അതിന്റെ ഇന്നത്തെ വിചാരങ്ങളിലും വികാരങ്ങളിലും പെരുമാററത്തിലും ചില മൗലികമായ മാററങ്ങൾ വരുത്തേണ്ടതുണ്ട്. അപമാനത്തെക്കാൾ ഭേദം മരണമാണെന്നു പറയാതിരിക്കാൻ നാം അഭ[illegible]മായി പഠിക്കണം. നാം വെറുക്കുന്നവരും നീതിബോധം അശേഷമില്ലാത[illegible]

ചരിത്രപംക്തി

# മലങ്കരസഭയിലെ അർക്കദിയാക്കോന്മാരും മാർ തോമ്മാ മെത്രാന്മാരും

(പി. എം. പത്രോസ് മുളന്തുരുത്തി)

(തുടർച്ച)

ശനിയാഴ്ച്ചരാത്രിയിൽ ആകസ്മികമായ വരുത്തിക്കൂട്ടിയ അതികഠിനമായ ജലദോഷവും പനിയും കാരണം ഞായറാഴ്ച കുർബാന ചൊല്ലാതെ ചികിത്സാർത്ഥം മുളന്തുരുത്തിയിലുള്ള കാട്ടുമങ്ങാട്ടു സ്വഗൃഹത്തിലേക്കു പോരേണ്ടി വരികയും ചെയ്തു. ദീനം സുഖപ്പെട്ട ശേഷം അദ്ദേഹവും അനുയായികളുംകൂടി സമുദായത്തിൽ ചില കലഹങ്ങൾക്കുദ്യമിച്ചെങ്കിലും കൊച്ചിയിലേയും തിരുവിതാംകൂറിലേയും മഹാരാജാക്കന്മാർ കാട്ടുമങ്ങാട്ടു മെത്രാനു് പ്രതികൂലമായിവിധി പ്രസ്താവിച്ചതിനാൽ ആ വക കലഹങ്ങൾ ക്ഷണഭംഗുരങ്ങളായിത്തീരുകയും മെത്രാൻ ബ്രിട്ടീഷ് മലബാറിൽ ചേർന്ന അണ്ടൂർ എന്ന സ്ഥലത്തെത്തി (തൊഴിയൂർ) ഒരു പള്ളിയും പണികഴിപ്പിച്ച് ശിഷ്ടായുസ്സ് അവിടെ കഴിച്ചുകൂട്ടി. ഇദ്ദേഹം കൊല്ലവർഷം 978 മിഥുനം 27-ാംനു- ചരമം പ്രാപിക്കയും തൊഴിയൂർ പള്ളിയിൽ സംസ്കരിക്കപ്പെടുകയും ചെയ്തു. മലങ്കര മെത്രാൻ അൽപ്പംകൂടി ചില വിട്ടുവീഴ്ചകൾ ചെയ്തിരുന്നെങ്കിൽ കാട്ടുമങ്ങാട്ടു മെത്രാൻ പിണങ്ങിപ്പിരിയാനോ തൊഴിയൂർപള്ളി സ്ഥാപിപ്പാനോ ഒരു വലിയ ജനവിഭാഗം പിരിഞ്ഞു പോകാനോ ഇടവരികയില്ലായിരുന്നെന്നാണു് ഈ തലമുറയുടെ അഭിപ്രായം. കാട്ടുമങ്ങാട്ടു മെത്രാന്മാരുടെ ഒരു ജീവചരിത്ര സംക്ഷേപം ഈ പംക്തികളിൽ പ്രസിദ്ധപ്പെടുത്തണമെന്നു വിചാരിക്കുന്നതിനാൽ കൂടുതൽ വിവരങ്ങൾ ഇവിടെ പ്രസ്താവിക്കുന്നില്ല.

പുരാണ പ്രസിദ്ധവും ചരിത്ര പ്രധാനവുമായ പകലോമററം തറവാട്ടിൽ നിന്നു മെത്രാൻ സ്ഥാനത്തു അഭിഷിക്തരാകുന്നവർ പ്രാഥമിക വിദ്യാവിഹീനരും സഭാ ഭരണത്തിൽ അപ്രാപ്തരും വിമുഖരും ആണെന്നാണു കാലാകാലങ്ങളിൽ പൊതുജനാഭിപ്രായം ഉണ്ടായിട്ടുള്ളതു്. ഇപ്രകാരമുള്ള സകലതരങ്ങളായ കേൾവികളെയും ആറാം മാർതോമ്മാ മെത്രാനെന്ന അപരാഭിധാനത്തിൽ പ്രശോഭിതനായിരുന്ന മഹാൻ ദീവന്നാസ്യോസ് ഒന്നാമൻ പരിഹരിച്ചു.

സഭാഭരണം യഥാസ്ഥാനപ്പെടുത്തി വാർദ്ധക്യദശയിലെത്തിയിരുന്ന കാലത്താണു ക്ലോഡിയസ് ബ്യൂക്കാനാൻസായ്പവർകൾ മെത്രാപ്പോലീത്തായെ സന്ദർശിച്ചതു്. അദ്ദേഹത്തിൻെറ സമകാലീനരും സമവയസ്കരും ആയിരുന്ന സർവപട്ടക്കാരേയും അതിശയിക്കത്തക്ക വിധത്തിലുള്ള വിദ്യാഭ്യാസവും മനോവിശാലതയും അദ്ദേഹത്തിനു സിദ്ധിച്ചിട്ടുണ്ടായിരുന്നു. അദ്ദേഹം സൽസ്വഭാവിയെന്നുമാത്രമല്ല ദിവ്യകർമ്മാനുഷ്ഠാനങ്ങളിൽ അതിതല്പരനും ഒരു മികച്ച ദൈവഭക്തനും ആയിരുന്നെന്നാണു ബുക്കാനാൻ അഭിപ്രായപ്പെട്ടിരിക്കുന്നതു്. (Christian Research in Asia. P. P. 125—127) പകലോമററം തറവാട്ടിൽ ഇതരമെത്രാന്മാരെ അപേക്ഷിച്ചു സർവഥാ യോഗ്യനും, കാര്യപ്രാപ്തി, സ്വഭാവവിശുദ്ധി, പൊതുക്കാര്യപ്രസക്തി തുടങ്ങിയ ഓരോവിശിഷ്ടഗു

---

വരെന്നു നാം വിചാരിക്കുന്നവരുമാവിദേശികൾ ഏർപ്പെടുത്തുന്ന നിയമത്തിനു കീഴ്പെടുന്നും നാം പഠിക്കണം.

**ജനനമരണക്കണക്കുകൾ**

ഒരു നിമിഷനേരത്തിൽ ലോകത്തിൽ എന്തു സംഭവിക്കുന്നു എന്ന ചോദ്യം ഒരു ശാസ്ത്രജ്ഞനോടു ഉന്നയിക്കപ്പെട്ടു. അതിനുത്തരമായി അദ്ദേഹം ഒരു നിമിഷത്തിൽ ലോകത്തിൽ 5440 ജനനവും 4630 മരണവും ഉണ്ടാകുന്നുണ്ടെന്നും അമ്പതിനായിരം പൈൻറു ബീറു 835000കപ്പ് കാപ്പിയും ജനങ്ങൾ കുടിക്കുന്നുണ്ടെന്നും, 1270ടൺ പുകയില സാധനങ്ങൾ ജനങ്ങൾ വലിച്ചു കളയുന്നുണ്ടെന്നും, 117 കാർവീതം ലോകവ്യവസായശാലകളിൽ നിർമ്മിക്കുന്നുണ്ടെന്നും 117000 എഴുത്തുകളും 1917 കമ്പിവാർത്തകളും അയയ്ക്കപ്പെടുന്നുണ്ടെന്നും പറയുകയുണ്ടായി.

**പാശ്ചാത്യവനിത . ഭൂദാനയജ്ഞത്തിനു**

"എന്നെക്കൊണ്ടു് ആവതു ഞാൻ സഹായിക്കും. പ്രവർത്തിക്കും എന്നാണു് ഇന്ത്യയിലെ ഭൂദാനയജ്ഞത്തിനുവേണ്ടി പ്രതിഫലേച്ഛ കൂടാതെ പ്രവർത്തിക്കാൻ കച്ചകെട്ടി കയറുന്ന ഈവ്ലിൻ റെയിനോൾഡ്സ് എന്ന ബ്രി. മഹിള പ്രസ്താവിച്ചതു്.

ഭൂദാനയജ്ഞാദർശത്തിൻെറ പിൻതലത്തിൽ കുടികൊള്ളുന്ന മഹനീയാദർശം ലോകം ഒട്ടുക്കു വ്യാപിക്കണമെ[ന്ന] അഭിപ്രായമാണീ പറയുന്നതു്. ശ്രീ [ജ]യപ്രകാശ് നാരായണൻെറ ഒരു ഉ[റ്റ] സുഹൃത്താണു് ഇവർ.

Licence No 498 Dated 20-8-1946 Reg. M. 5286

# THE CHURCH WEEKLY

ണങ്ങളുടെ വിളനിലവുമായ ഒരു മഹാപുരുഷനും ആയിരുന്നതിനാലാണ് അദ്ദേഹത്തെ വലിയ മാർ ദീവന്നാസ്യോസ് എന്നു പൊതുവേ അറിയപ്പെട്ടുവാൻ ഇടയായതു്. അദ്ദേഹം തരണനല്ലൂർ നമ്പൂതിരിപ്പാടിനെ ശതകം ചൊല്ലിച്ച കഥ സുപ്രസിദ്ധമാണല്ലോ.

മൈസൂർ കടുവാ എന്നപേരിൽ വിഖ്യാതനും തന്റെ ഭുജബലവീര്യപരാക്രമങ്ങളാൽ ഒരു കാലത്തു കൊച്ചി തിരുവിതാംകൂർ നിവാസികളായ വിവിധ ജാതിമതസ്ഥരേയും രാജാക്കന്മാരെയും ഒന്നടങ്കം കിടുകിടാ വിറപ്പിച്ചുകൊണ്ടിരുന്ന ആളുമായ ടിപ്പുസുൽത്താൻ ഈ നാട്ടുരാജ്യങ്ങളെ ആക്രമിച്ചതും ഈ തിരുമേനിയുടെ മലങ്കരസഭാഭരണകാലത്തായിരുന്നു. സുൽത്താൻ ആർത്താററു, കുന്ദംകുളം, അങ്കമാലി, പറവൂർ തുടങ്ങിയ ചില പ്രധാനപള്ളികൾ കത്തിക്കവരുകയും അനന്തരം തീവച്ചു നശിപ്പിക്കുകയും ചെയ്തു. ജനനിബിഡവും സമ്പൽസമൃദ്ധവുമായിരുന്ന ക്രിസ്ത്യാനികളുടെ വക അങ്ങാടികളെല്ലാം ഇടിച്ചുപൊടിച്ച് നിലംതരിശാക്കി. ജനങ്ങളെ കൊള്ളചെയ്തു. അനേകരെ യമപുരിക്കയച്ചു. കണ്ണിൽകണ്ടതും കൈയ്യിൽ കിട്ടിയതുമായ വസ്തുവകകളെല്ലാം വാരിക്കെട്ടിക്കൊണ്ടുപോയി. ഈ വിക്രമന്റെ ഒരു കയ്യിൽവാളും എതിർകയ്യിൽ തൊപ്പിയും പിടിച്ചുകൊണ്ടു ഇസ്ളാം മതപ്രചരണത്തിനായുള്ള ജൈത്രയാത്രയിൽ സുറിയാനിക്രിസ്ത്യാനികളിൽ അനേകർ അകപ്പെട്ടുപോകുന്നതിനു് ഇടയായി. ചിലരെ ചേലാകർമ്മംചെയ്തുവിട്ടയച്ചു. മഹമ്മദുമതത്തിലേക്കു ഇങ്ങനെയുള്ളവരെ പരിവർത്തനം ചെയ്യിച്ചില്ല. ഈ കാലഘട്ടത്തിൽ ബ്രിട്ടീഷുപൂർവ്വേന്ത്യാസംഘക്കാരും മൈസൂരുമായി യുദ്ധപ്രഖ്യാപനം ചെയ്തിരുന്നതിനാൽ സുൽത്താൻ വിചാരിച്ചതുപോലെയുള്ള നാശങ്ങൾ ഈരാജ്യങ്ങളിൽ ചെയ്‌വാൻ കഴിഞ്ഞില്ലെന്നു മാത്രമല്ല സ്വദേശത്തെത്തി ബ്രിട്ടീഷുകാരോടു എതിരിടുന്നതിനായി ഉടനടി മൈസൂറിലേക്കു മടങ്ങിപ്പോകയും ചെയ്തു. ഈഅത്യാപൽഘട്ടത്തിൽ തന്റെഅധികാരപരിധിയിൽപ്പെട്ട സുറിയാനിക്രിസ്ത്യൻ സമൂഹത്തെ ടിപ്പുവിന്റെ അക്രമത്തിൽനിന്നു സംരക്ഷിപ്പാനായി ഓരോ ഇടവകകളിലും ചെന്നെത്തി അവർക്കുവേണ്ടതായ ഉപദേശങ്ങൾ നൽകുകയും ഇവയെല്ലാം പരിഹാരമുണ്ടാകാനായി സർവശക്തന്റെ തിരുമുമ്പിൽ ഈ ശ്രേഷ്ഠപുരുഷൻ ഇററിററുവീഴുന്ന കണ്ണീരോടുകൂടി സങ്കടപൂർവം അപേക്ഷിക്കയും ചെയ്തിരുന്നു.

മെനേസീസുമെത്രാൻ മൂലമുണ്ടായ പീഡകൾ, കർമ്മലീത്താപീഡനം, തന്മൂലംനേരിട്ട ഭയങ്കരതരമായ കഷ്ടനഷ്ടങ്ങൾ, ടിപ്പുസുൽത്താൻ മൂലമുണ്ടായ അത്യാഹിതങ്ങൾ തുടങ്ങിയ ഓരോതരം വിപത്തുകളാൽ അവശതപ്പെട്ടിരുന്ന മലങ്കര സുറിയാനിക്കാർക്കു മറെറാരു ദുർഘടം കൂടിനേരിട്ടു. അതു തച്ചിൽ മാത്തുത്തരകൻ എന്നൊരു കത്തോലിക്കൻ നിമിത്തം ഉണ്ടായതായിരുന്നു. മാർ ദീവന്നാസ്യോസിന്റെ അക്ഷീണപരിശ്രമത്താലും നയതന്ത്രത്താലും പാവപ്പെട്ട മലങ്കര സുറിയാനിസഭ ഈ പരമശത്രുവിന്റെ പീഡയിൽ പെട്ടില്ല. ഈ മാത്തുത്തരകന്റെകാലത്തു തിരുവിതാംകൂർ രാജ്യം ഭരിച്ചിരുന്നതു് ദുർബലനായ ഒരു മഹാരാജാവായിരുന്നു. തരകൻമഹാരാജാവിന്റെ ഉററസേവകനും കീർത്തികേട്ട ഒരു വർത്തകശ്രേഷ്ഠനുമായിരുന്നു. തരകനു് ഏതാനും കപ്പൽ കൂട്ടങ്ങളുമുണ്ടായിരുന്നു. അയാളുടെ കച്ചവടത്തിന്റെയും മററും കീർത്തിധാവള്യത്തെ കീർത്തിക്കുന്ന പല കപ്പൽ പാട്ടുകളും ഉണ്ടായിരുന്നു. അവയിൽഒരുചെറിയഭാഗം താഴെ ഉദ്ധരിക്കുന്നു. തെററുകളും മററും കണ്ടേക്കാം.

"ദിവാൻ കേശവമഹീപതിക്കു
നല്ല മാത്തുത്തരകനും
ശൂരത്തി രൂപായും ചന്തമിൽക്കാശും
മാത്തുത്തരകൻ ഏല ഏലൊം
മെച്ചമൊട്ടുപായുന്ന കച്ചവടക്കപ്പൽ
കൊച്ചിയതിലെത്തി നങ്കൂരമിട്ടു
കടലാസ്സുകണ്ണാടിബിസ്കോററുചിമ്മനി
കുടലേശ്ശുപഞ്ചാര ശീലത്തരങ്ങൾ
കത്തി മണി പിഞ്ഞാണം യന്ത്രങ്ങൾ
വിസ്കി
കത്തുന്നതീപ്പെട്ടി മണ്ണെണ്ണ മന്മൽ
മാത്തുത്തരകൻ കപ്പൽഏലഏലോ....
ഇതുപലതു സാധനം തീരത്തിറക്കി
ജവമൊട്ടുകയററിയ നാടൻചരക്കു
കൊപ്രാ കയറും എണ്ണയും കുരുമുളകു
ചുക്കു
റബ്ബറൊട്ടു തേയില(?) പുത്തൻതേൻ
തൈലം
കപ്പ, തടി, കാപ്പിയും കോലിഞ്ചി
ത്തോട്ടും
ഇതു പലതു സാധനം കപ്പലിൽ
നിറച്ചു.
മാത്തുത്തരകൻ കപ്പൽഏലഏലോ

അക്കാലത്തു റബറും തേയിലയും മററും ഉണ്ടായിരുന്നതായി തോന്നുന്നില്ല. ഇടക്കാലത്തു വല്ല കവികളുടെയും മനോധർമ്മവിലാസമായി ഇവ കൂട്ടിച്ചേർത്തതായിരിക്കാം.

തിരുവിതാംകൂർ സംസ്ഥാനത്തെ ഉപ്പുകുത്തകയും ഈ തരകനായിരുന്നു. കച്ചവടംകൊണ്ടും കുത്തകപിടിച്ചും തരകൻ കണക്കില്ലാതെ ധനം സമ്പാദിച്ചിരുന്നു. ഈ പണത്തിൽ ഒരു വലിയ പങ്കു പാവപ്പെട്ട യാക്കോബായ സമുദായത്തേയും മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്തായേയും റോമൻ കത്തോലിക്കരാക്കിത്തീർക്കുന്നതിനു് ഉപയോഗിച്ചുവെന്നാണു ചരിത്രം ഘോഷിക്കുന്നതു്. മാത്രമല്ല തന്റെ പേരും പെരുമയും ഏതു വിധേനയും വർദ്ധിപ്പിക്കണമെന്ന ഏകലാക്കല്ലാതെ അയാൾ ഉൾപ്പെട്ട സമുദായത്തേയോ അതിലെ മെത്രാന്മാരെയോ അവരുടെ മിഷ്യനറിമാരെയോ പററി യാതൊരു വിധ ഭക്തിബഹുമാനാദരങ്ങൾ ഉണ്ടായിരുന്നില്ലെന്നാണു പറയപ്പെടുന്നതു്. ഇവരെല്ലാമായി സമ്പർക്കം പുലർത്തുന്നതിലും തരകൻ വിമുഖനായിരുന്നു. എങ്കിലും റോമാ വിശ്വാസത്തിൽ അടിയുറച്ച വിശ്വാസിയുമായിരുന്നു. റോമൻ കത്തോലിക്കാ സുറിയാനിക്കാർക്കു പാപ്പായുടെ സർവാധിപത്യത്തിൽകീഴിൽ ഒരു നാട്ടുമെത്രാൻ ഉണ്ടാകണമെന്നുള്ള തന്റെ ആഗ്രഹം സാധിക്കാനായി തരകൻ തന്റെ പണം വാരിക്കോരി ചെലവു ചെയ്തിരുന്നു. കരിയാററിൽ ജോസപ്പു കത്തനാർ, പാറേമാക്കൽ തോമ്മാ കത്തനാർ എന്ന രണ്ടുപേരെ പോർത്തുഗലിലേക്കു അയയ്ക്കുകയും അവർ അവിടത്തെ രാജാവിന്റെ പ്രീതി സമ്പാദിക്കയാൽ ജോസപ്പു കത്തനാരെ കൊടുങ്ങല്ലൂരേക്കു മെത്രാനായി വാഴിച്ചയയ്ക്കുകയും ചെയ്തു. നാട്ടുമെത്രാന്മാർ ഭരണാധികാരികളായിത്തീർന്നാൽ ഉണ്ടായേക്കാവുന്ന വൈഷമ്യങ്ങളെ ഓർത്തു് ഇദ്ദേഹത്തെ മിഷ്യനറിമാർ അപായപ്പെടുത്തിയത്രേ.

Printed and Published by N.M. Abraham B.A. at the Malayala Manorama Press, Kottayam